# അഷ്ടാവക്രഗീതാ

(ഭാഷാവ്യാഖ്യാനസഹിതം)

വ്യാഖ്യാതാ:—

മഹോപാധ്യായ **രവിവർമ്മതമ്പാൻ** അവർകൾ

പ്രകാശകർ:—

**സദാനന്ദ പ്രസിദ്ധീകരണ സംഘം**
സദാനന്ദപുരം, കൊട്ടാരക്കര.

Re-Print 500 Copies
2010

# അഷ്ടാവക്രഗീതാ

(ഭാഷാവ്യാഖ്യാനസഹിതം)


വ്യാഖ്യാതാ:—

മഹോപാദ്ധ്യായ **രവിവർമ്മതമ്പാൻ** അവർകൾ



പ്രകാശകർ:—

**സദാനന്ദ പ്രസിദ്ധീകരണ സംഘം**

സദാനന്ദപുരം, കൊട്ടാരക്കര.

Sadananda Publication
ASHTAVAKRAGEETHA
(Malayalam)

by
Mahopadhyaya Ravivarma Thampan
Printed at
Sadananda Printers, Sadanandapuram, Kottarakara.
Copies 500
Published by
Sadananda Publication,
Sadanandapuram, Kottarakara.
2010
Price Rs. 40 - 00

# അവതാരിക

അഷ്ടാവക്രഗീത വേദാന്തശാസ്ത്രത്തിൽ അത്യന്തം ഉൽകൃഷ്ടമായ ഒരു ഗ്രന്ഥമാകുന്നു. അഷ്ടാവക്രസംഹിത എന്നുള്ള പേരിലും ഈ ഗ്രന്ഥം പ്രസിദ്ധമാണ്. ജ്ഞാനയോഗത്തിൻെറയും കർമ്മയോഗത്തിൻെറയും സ്വരൂപവിജ്ഞാനത്തിലും പൊതുവെ വേദാന്തശാസ്ത്രസിദ്ധാന്തങ്ങളുടെ സാമാന്യജ്ഞാനത്തിലും ഭഗവൽഗീത എന്നപോലെ അദ്വിതമായ ആത്മവസ്തുവിൻെറ അപരോക്ഷജ്ഞാനം സിദ്ധിക്കുന്നതിലും അതിൽ പ്രതിഷ്ഠയെ പ്രാപിക്കുന്നതിലും അഷ്ടാവക്രഗീത ജിജ്ഞാസുക്കൾക്ക് വളരെ ഉപകാരപ്രദമാകുന്നു.

ഭഗവൽഗീത എന്നപോലെ അഷ്ടാവക്രഗീതയും ഗുരുശിഷ്യസംവാദരൂപത്തിലാണ് നിബദ്ധമായിരിക്കുന്നതു് ശിഷ്യനായ ജനകമഹാരാജാവിൻെറ ചോദ്യങ്ങളും അതിന് ഗുരുവായ അഷ്ടാവക്രമഹർഷിയുടെ ഉത്തരങ്ങളും ഈ ഉപദേശത്തിൻെറ ഫലമായി ജ്ഞാനിയായിത്തീർന്ന ശിഷ്യൻെറ സ്വാനുഭവകഥനവും ആണ് ഇതിലെ ഉള്ളടക്കം.

ആത്മതത്വപ്രകാശകങ്ങളായ വേദാന്തഗ്രന്ഥങ്ങളിൽ ശിഷ്യന്മാരുടെ ബുദ്ധിക്ക് അനുസരണമായി അവരുടെ സന്ദേഹനിവൃത്തിക്കും തത്വഗ്രഹണത്തിനും വേണ്ടി ഭിന്നഭിന്നങ്ങളായ പ്രക്രിയകളെ സ്വീകരിക്കുന്നതു് സാധാരണമാണ് ലക്ഷ്യമായ ആത്മസാക്ഷാൽക്കാരം ഒന്നുതന്നെയാകുന്നു. അതിൽ യാതൊരു വ്യത്യാസവുമില്ല. എങ്കിലും അതിൻെറ ഉപായങ്ങളായ പ്രക്രിയകൾ പലതാണ്. അവക്ക് പരസ്പരം യോജിപ്പ് കാണുകയില്ല. വിരുദ്ധത ഉണ്ടാകാം. ജ്ഞാനോദയം സിദ്ധിച്ച് ഒരു ജീവൻ മുക്തനായിത്തീരുമ്പോൾ മററു ജീവന്മാർ ബദ്ധരായിത്തന്നെയിരിക്കുന്നതു് എന്തുകൊണ്ടാണ് എന്നുള്ള ചോദ്യത്തിൻെറ സമാ

ധാന്തത്തിനായി അനേകം ഗ്രന്ഥങ്ങളിൽ ജീവനാനത്വം അംഗീകരിക്കപ്പെടുന്നുണ്ട്. അതുപോലെ പ്രത്യഭിജ്ഞ മുതലായ ജ്ഞാനവിശേഷങ്ങളുടെ ഉപപത്തിക്കായി വിഷയങ്ങൾക്ക് വ്യാവഹാരികസത്ത എന്നു പറയപ്പെടുന്ന അജ്ഞാതസത്തയും സ്വീകരിക്കപ്പെടുന്നുണ്ട്. ശങ്കരാചാര്യസ്വാമികൾ തുടങ്ങിയ മഹാചാര്യന്മാരുടെ ഗ്രന്ഥങ്ങൾ മാത്രമല്ല ഭഗവൽഗീതപോലും ഈ വിഷയത്തിൽ വ്യത്യസ്തമല്ല. എന്നാൽ വിഷയങ്ങൾക്ക് അജ്ഞാതസത്തയും വ്യവഹാരദശയിൽപ്പോലും സ്വീകരിക്കാതെ തത്വവിചാരം ചെയ്ത് ആത്മജ്ഞാനം സമ്പാദിക്കുന്ന രീതിയും സർവ്വസമ്മതമായ വേദാന്തസിദ്ധാന്തംതന്നെയാകുന്നു. ഈ പ്രക്രിയയ്ക്കാണ് 'ദൃഷ്ടിസൃഷ്ടിവാദം' എന്നു പേർ പറയപ്പെടുന്നതു്. ഇതിൽ ജീവനാനത്വം ഇല്ല. ഏകജീവവാദമാണ് ഇവിടെ സ്വീകാര്യമായിരിക്കുന്നതു്. ഈ പ്രക്രിയയെ അവലംബിച്ച് യോഗവാസിഷ്ഠത്തിൽ അനേകം സ്ഥലത്തു് തത്വവിചാരം ചെയ്തിട്ടുണ്ട്. മാണ്ഡൂക്യോപനിഷത്തിന്റെ വ്യാഖ്യാനമായ ഗൌഡപാദകാരികയിൽ പ്രസിദ്ധമായ 'അജാതവാദ' വും ഫലത്തിൽ ഇതുതന്നെയാകുന്നു. ആദിശേഷകൃതമായ പരമാർത്ഥസാരത്തിലും ഈ പ്രക്രിയയെ സ്പഷ്ടമായിക്കാണുവാൻകഴിയും. ശങ്കരാചാര്യകൃതമായ സ്വാത്മമനസ്സംവാദത്തിലും ഈ പ്രക്രിയ ആശ്രയിക്കപ്പെട്ടിരിക്കുന്നു. മഹാപ്രമാണികങ്ങളായ ഗ്രന്ഥങ്ങളല്ലൊ മധുസൂദനസരസ്വതിയുടെ അദ്വൈതസിദ്ധിയും അതിന്റെ വ്യാഖ്യാനമായ ബ്രഹ്മാനന്ദസരസ്വതിയുടെ ബ്രഹ്മാനന്ദീയവും. നവീനങ്ങളായ ഈ ഗ്രന്ഥങ്ങളിലും ദൃഷ്ടിസൃഷ്ടിവാദത്തേയും ഏക ജീവാത്മത്തെയുംപററി പ്രതിപാദിച്ചിട്ടുണ്ട്. ഇപ്രകാരം പ്രാചീനന്മാരും അർവ്വാചീനന്മാരും നവീനന്മാരും ആയ അദ്വൈതാചാര്യന്മാരെല്ലാം ദൃഷ്ടിസൃഷ്ടിവാദത്തെ ആദരിക്കുകയും അവരുടെ ഗ്രന്ഥങ്ങളിൽ

ഇതിനെ അടിസ്ഥാനപ്പെടുത്തി തത്ത്വവിചാരം ചെയ്കയും ചെയ്തിട്ടുണ്ടെങ്കിലും അതൊക്കെ ഈ പ്രക്രിയയോടു് പൊരുത്തപ്പെടാത്തതും അസന്ദിഗ്ധവും സൂക്ഷ്മവുമായ തത്ത്വഗ്രഹണത്തിനു് കാലവിളംബം ഉണ്ടാകുന്നതും ആയ മററു പ്രക്രിയകളോടു് കൂടിക്കലർന്നു് സാധാരണക്കാർക്കു് വേർതിരിച്ചെടുക്കുവാൻ വിഷമമായ വിധത്തിലാണു് കിടക്കുന്നതു്. പ്രകൃതമായ അഷ്ടാവക്രഗീതയിലാകട്ടെ പൊരുത്തപ്പെടാത്ത മററു പ്രക്രിയകളുമായി കൂട്ടിക്കുഴയ്ക്കാതെ ഏകജീവവാദത്തെയും ദൃഷ്ടിസൃഷ്ടിവാദത്തെയും ശുദ്ധമായ നിലയിൽത്തന്നെ അവലംബിച്ചു് ആ ആടിസ്ഥാനത്തിലാണു് ആത്മതത്ത്വം പ്രതിപാദിക്കപ്പെട്ടിരിക്കുന്നതു്.

## ചില ഉദാഹരണങ്ങൾ നോക്കുക.

"ഏകോദ്രഷ്ടാസിസർവ്വസ്യ മുക്തപ്രായോസിസർവ്വദാ"
സർവത്തെയും അറിയുന്ന ഒരേഒരുവൻ നീ ആകുന്നു.

"ത്വത്തോന്യോനാസ്തിസംസാരി നാസംചാരീച കശ്ചന"
നീ അല്ലാതെ വേറൊരു ജീവൻ ഇല്ല. സംസാരിയല്ലാത്ത ആത്മവസ്തുവും നീ മാത്രമാകുന്നു.

"താതചിന്മാത്ര രൂപോസിനി ന തേഭിന്നമിദം ജഗത്"
കുഞ്ഞേ? നീ ബോധം മാത്രമാകുന്നു. ഈ പ്രപഞ്ചം നിന്നിൽനിന്നും അന്യമല്ല.

ഇപ്രകാരം ജീവൻ ഒന്നിലധികം ഇല്ലെന്നും ഒരേയൊരു ചൈതന്യമല്ലാതെ മററു ജഡവസ്തു ഒന്നുംതന്നെ വാസ്തവത്തിൽ ഇല്ല എന്നും ഉള്ളതിനെ അഷ്ടാവക്രഗീതയിൽ എത്രയോ ഉദാഹരണങ്ങൾ കാണാവുന്നതാണു്

വിഷയങ്ങളുടെ അജ്ഞാതസത്തയും ജീവഭേദവും ഒക്കെ പ്രത്യക്ഷസിദ്ധമായിരിക്കെ അതു് ഇല്ലെന്നു് എങ്ങി

ന്ന പറയാമെന്നുള്ള ചോദ്യത്തിന് സമാധാനമായി യുക്തിവാദമെന്നും വിപുലമായി ഈ ഗീതയിൽ വിസ്തരിച്ചിട്ടില്ലെങ്കിലും ഇതിൽ അടിസ്ഥാനമായി സ്വീകരിച്ചിരിക്കുന്ന ദൃഷ്ടിസൃഷ്ടിപ്രക്രിയ ഈവക ചോദ്യങ്ങളെ എല്ലാം വേരോടെ നശിപ്പിക്കുന്നതിന് തക്ക കഴിവുള്ളതാകുന്നു. ഈ പ്രക്രിയയെ അടിസ്ഥാനപ്പെടുത്തി തത്ത്വവിചാരം ചെയ്യുന്നതായാൽ സർവസംശയങ്ങളും സ്വയം നശിക്കുന്നതായി ആർക്കും അനുഭവപ്പെടുന്നതാണ്. ദൃഷ്ടിസൃഷ്ടിവാദത്തിന്റെ സ്വരൂപം സാമാന്യമായി ഗ്രഹിച്ചുംകൊണ്ട് വായിക്കുന്നതായാൽ അഷ്ടാവക്രഗീതപോലെയുള്ള ഗ്രന്ഥങ്ങളിൽ യാതൊരു സന്ദേഹവും ഉണ്ടാകുന്നതല്ല എന്ന് തീർത്തു പറയാവുന്നതാണ്. ഈ വിഷയത്തിൽ പ്രധാനമായി ശ്രദ്ധിക്കേണ്ടതായി ഒരു കാര്യമുണ്ട്. ചില ഗ്രന്ഥകാരന്മാർ ചെയ്യുന്നതുപോലെ വൃഥാ നാം ചില വിഷയങ്ങൾക്ക് അജ്ഞാതസത്ത സ്വീകരിച്ചുകൊണ്ട് ദൃഷ്ടിസൃഷ്ടിവാദത്തെ അനുകരിക്കുന്നതിൽ യാതൊരു പ്രയോജനവുമില്ല. ശുദ്ധമായ ഈ പ്രക്രിയയുടെ സ്വരൂപം ചുരുക്കത്തിൽ താഴെ വിവരിക്കുന്നതുപോലെയാണ്.

വിഷയങ്ങൾക്ക് വ്യാവഹാരികസത്ത അല്ലെങ്കിൽ അജ്ഞാതസത്ത ഇല്ല. സകലവിഷയങ്ങളും ആത്മസ്വരൂപമായ ബോധത്തിന്റെ വിഷയങ്ങളായിട്ടുമാത്രമേ സ്ഥിതിചെയ്യുന്നുള്ളൂ. സാംഖ്യന്മാരുടെ ത്രിഗുണപ്രകൃതി താർക്കികന്മാരുടെ പരമാണു മുതലായ സകല കാരണപദാർത്ഥങ്ങളും ബോധത്തിന്റെ വിഷയകോടിയിൽപെടുന്നു: കാലപരിച്ഛിന്നവും ദേശപരിച്ഛിന്നവും ആയ പദാർത്ഥങ്ങൾ എന്നപോലെ പരിച്ഛേദകമായ കാലവും ദേശവുംകൂടി വിഷയകോടിയിൽപെടുന്നു എന്നുള്ള പരമാർത്ഥം വിസ്മരിച്ചുകൂടാ. ചുരുക്കത്തിൽ കാര്യസാമാന്യം എന്നപോലെ ഉപാദാനരൂപവും നിമിത്തരൂപവും ആയ കാരണസാമാന്യവും

വിഷയകോടിയിൽപെട്ടതാണ്. അതിനാൽ അവക്ക് ബോധവിഷയമായിട്ട് മാത്രമല്ലാതെ ഒരിക്കലും അജ്ഞാതസത്തയില്ല.

ഈ പ്രക്രിയയെ മററു പ്രക്രിയകളുടെ കലർപ്പില്ലാതെ വിവിക്തവും സൂക്ഷ്മവുമായ രൂപത്തിൽ ഗ്രഹിക്കുന്നതിന് മലയാളികളായ ജിജ്ഞാസുക്കൾക്ക് ഏററവും ഉപകാരപ്രദമായ രണ്ടു ഗ്രന്ഥങ്ങളാണ് ശ്രീകൃഷ്ണമേനവകൃതികളായ **ആത്മദർശനവും ആത്മനിർവൃതിയും.** പ്രപഞ്ചമായി തോന്നുന്നതു് വാസ്തവത്തിൽ പ്രപഞ്ചമല്ലെന്നും അതു് സച്ചിദാനന്ദസ്വരൂപമായ ആത്മവസ്തുവാണെന്നും ആണ് ഈ ഗ്രന്ഥങ്ങളിലെ പ്രതിപാദ്യവസ്തു. പ്രപഞ്ചത്തെപ്പററി കാലാപരമായും ദേശപരമായും കാരണപരമായും ഉണ്ടാകുന്ന സകല സംശയങ്ങൾക്കും തത്ത്വജിജ്ഞാസുക്കൾക്ക് സർവദാ തൃപ്തികരമായ സമാധാനം നൽകുന്ന വിഷയത്തിൽ ഈ ഗ്രന്ഥങ്ങൾക്കുള്ള സ്ഥാനം അദ്വിതീയം തന്നെയാകുന്നു. ഈ ഗ്രന്ഥങ്ങൾ വായിച്ച് ഇതിലെ പ്രതിപാദ്യം സാമാന്യമായി ഗ്രഹിച്ചിട്ടുള്ളവക്ക് അഷ്ടാവക്രഗീത ഗൗഡപാദകാരിക യോഗവാസിഷ്ഠം തുടങ്ങിയുള്ള പ്രൌഢങ്ങളായ വേദാന്തഗ്രന്ഥങ്ങൾ ഏററവും സുഗ്രഹങ്ങളായിത്തീരുന്നതാണ്. സ്വയം വായിച്ച് ആസ്വദിക്കുവാൻ ഉത്സുകരും സംസ്കൃതഭാഷ പരിചയമില്ലാത്തവരുമായ ഇങ്ങനെയുള്ള ചില സ്നേഹിതന്മാരുടെ പ്രേരണയാണ് ഈ ഭാഷാവ്യാഖ്യാനത്തിൽ എന്നെ പ്രവർത്തിപ്പിച്ചതു്.

തീവ്രമായ ജിജ്ഞാസയുണ്ടെങ്കിൽ ഈ ജന്മത്തിൽത്തന്നെ ആർക്കും തത്ത്വസാക്ഷാൽക്കാരം സിദ്ധിക്കുമെന്നാണ് അഷ്ടാവക്രമഹർഷി ജിജ്ഞാസുലോകത്തോട് പ്രഖ്യാപനം ചെയ്യുന്നതു്.

ഇത്ര ലളിതമായ ഭാഷയിലും ആസ്വാദ്യമായ രീതിയിലും തത്വോപദേശം ചെയ്യുന്ന വേദാന്തഗ്രന്ഥങ്ങൾ സംസ്കൃതഭാഷയിൽത്തന്നെ വളരെ ചുരുക്കമേ കാണുന്നുള്ളു.

ഭാഷയിൽ വളരെ അധികം ലളിതവും അർത്ഥത്തിൽ വളരെ അധികം ഗഹനവും ആയ ഈ വിശിഷ്ടഗ്രന്ഥത്തെ വ്യാഖ്യാനിക്കുന്നതിൽ മൂലത്തിലെ ആശയത്തിൻെറ സ്ഫുടതയിൽ ഞാൻ യഥാശക്തി പരിശ്രമിച്ചിട്ടുണ്ടു്. ഈ ഗീതയ്ക്കു് പൂർണ്ണമായ ഒരു ഭാഷാവ്യാഖ്യാനം ഇതാദ്യമായാണെന്നാണു് തോന്നുന്നതു്.

അദ്ധ്യാത്മിക ഗ്രന്ഥങ്ങളിൽ മഹോന്നതമായ ഒരു സ്ഥാനത്തെ അലങ്കരിക്കുന്ന ഈ അഷ്ടാവക്രഗീതയിലെ ആശയങ്ങൾ ഗ്രഹിക്കുന്നതിൽ കേരളീയർക്കു് എൻെറ വ്യാഖ്യാനം അല്പമെങ്കിലും സഹായമാകുമെങ്കിൽ അതുകൊണ്ടു് ഞാനു കൃതാർത്ഥനാണു്.

എന്നു്, വ്യാഖ്യാതാ.

# അഷ്ടാവക്രഗീതാ

## (ഭാഷാവ്യാഖ്യാനസഹിതം)

### അദ്ധ്യായം 1

ജനക ഉവാച —

**കഥം ജ്ഞാനമവാപ്നോതി കഥം മുക്തിർഭവിഷ്യതി**
**വൈരാഗ്യം ച കഥം പ്രാപ്തമേതൽ ബ്രൂഹി മമ പ്രഭോ 1**

ജനകൻ സ്വഗുരുവായ അഷ്ടാവക്രമഹർഷിയോടു ചോദിച്ചു — സ്വാമിൻ! ജ്ഞാനലാഭത്തിനുള്ള ഉപായം എന്താകുന്നു? മോക്ഷം ലഭിക്കുവാനുള്ള ഉപായം എന്താകുന്നു? വൈരാഗ്യം സിദ്ധിക്കുവാനുള്ള ഉപായവും എന്താകുന്നു? ഇതു് എനിക്കു അവിടുന്നു പറഞ്ഞുതന്നാലും.

അഷ്ടാവക്ര ഉവാച —

**മുക്തിമിച്ഛസി ചേത്താത വിഷയാൻ വിഷവത്ത്യജ**
**ക്ഷമാർജ്ജവദയാതോഷസത്യം പീയൂഷവൽ ഭജ 2**

കുഞ്ഞേ! നീ മോക്ഷം ലഭിക്കണമെന്നു ഇച്ഛിക്കുന്നുവെങ്കിൽ വിഷയങ്ങളെ വിഷത്തെ എന്നപോലെ ത്യജിക്കണം. ക്ഷമ, ആർജ്ജവം, ദയ, സംതൃപ്തി, സത്യം ഇവയെ അമൃതംകണക്കെ സ്വീകരിക്കുകയും വേണം.

ന പൃഥ്വീ ന ജലം നാഗ്നിർന്ന വായുർദ്യൗർന്നവാ ഭവാൻ
ഏഷാം സാക്ഷിണമാത്മാനം ചിദ്രൂപം വിദ്ധിമുക്തയെ. 3

ദേഹത്തിന്റെ ഘടകങ്ങളായ പൃഥിവി, ജലം മുതലായ ഭൂതങ്ങളിൽ ഒന്നുമല്ല നീ. ഭൗതികമായ ദേഹവുമായി നിനക്ക യാതൊരു ബന്ധവുമില്ല. ദേഹസാക്ഷിയായ ബോധസ്വരൂപനാണ് ഞാൻ എന്നു നീ ധരിച്ചാലും. ഇതാണ് മുക്തിക്കുള്ള ഉപായം.

യദി ദേഹംപൃഥക്കൃത്യ ചിതി വിശ്രാമ്യ തിഷ്ഠസി
അധുനൈവ സുഖീ ശാന്തോബന്ധമുക്തോ ഭവിഷ്യസി 4

വിഷയമായ ദേഹവും സാക്ഷിയും കൂടിച്ചേർന്നതാണ് തന്റെ സ്വരൂപം എന്നു മനുഷ്യൻ തെററിദ്ധരിക്കുന്നു. ഈ തെററു മനസ്സിലാക്കി സ്വസ്വരൂപമായ ബോധത്തിൽ നിന്നും ദേഹത്തെ വേർപെടുത്തി, അതായതു തന്റെ വിഷയമെന്നുള്ളതല്ലാതെ മററു യാതൊരു ബന്ധവും ദേഹത്തിന് സാക്ഷിയായ തന്നോട് ഇല്ലെന്നു ശരിക്ക ധരിച്ചിട്ട് അതിനെ (ദേഹത്തെ) വിഷയം മാത്രമാക്കി നിറുത്തിയും കൊണ്ട് ശേഷിച്ച ബോധത്തിൽ സ്വസ്ഥനായി സ്ഥിതി ചെയ്യുന്നപക്ഷം നീ ഇപ്പോഠംത്തന്നെ സുഖിയും, ശാന്തനും, ബന്ധമുക്തനും ആയിത്തീരുന്നതാണ്.

നത്വം വിപ്രാദികോവർണ്ണോ നാശ്രമീനാഽക്ഷഗോചരഃ
അസംഗോസി നിരാകാരോ വിശ്വസാക്ഷീ സുഖീഭവ 5

ബ്രാഹ്മണാദിജാതിയോ, ബ്രഹ്മചര്യാദ്യാശ്രമമോ ഒന്നും ഉള്ളവനല്ല നീ. ചുരുക്കത്തിൽ ഇന്ദ്രിയങ്ങഠംക്കും മനസ്സിനും വിഷയമായിട്ടുള്ള യാതൊന്നും നീ അല്ല. അങ്ങിനെയുള്ള യാതൊന്നിനോടും നിനക്ക യാതൊരു ബന്ധവും ഇല്ല. നീ നിരാകാരൻ ആണ്. നീയല്ലാത്ത സർവ്വ

ത്തിനും നീ സാക്ഷി മാത്രം ആകുന്നു. ഈ വാസ്തവം ധരി ച്ച നീ നിത്യസുഖിയായി ഭവിച്ചാലും.

ധർമ്മാധർമ്മൌ സുഖം ദുഃഖം മാനസാനി ന തേ വിഭോ
ന കർത്താഽസി ന ഭോക്താഽസി മുക്തഏവാഽസി സർവ്വദാ

ധർമ്മാധർമ്മങ്ങളും, സുഖദുഃഖങ്ങളും മനസ്സിന് ഉള്ളതു മാത്രമാണ്. അല്ലാതെ സർവ്വവ്യാപിയായിരിക്കുന്ന നി നക്ക് ഉള്ളതല്ലാ, നീ പുണ്യപാപങ്ങളുടെ കർത്താവോ തൽഫലമായ സുഖദുഃഖങ്ങളുടെ ഭോക്താവോ അല്ലാ. നീ നിത്യമുക്തൻതന്നെയാകുന്നു.

ഏകോദ്രഷ്ടാഽസി സർവ്വസ്യ മുക്തപ്രായോഽസി സർവ്വദാ
അയമേവ ഹി തേ ബന്ധോ ദ്രഷ്ടാരം പശ്യസീ തരം 7

നീ അല്ലാത്ത സർവ്വത്തിന്റെയും ഒരേയൊരു ദ്രഷ്ടാ വുമാത്രമാണ് നീ. വാസ്തവത്തിൽ നീ എപ്പോഴും മുക്തൻ ആയിട്ടുതന്നെയാണ് സ്ഥിതിചെയ്യുന്നതു്. അതു നീ അറി യുന്നില്ലാ എന്നൊരു കുറവുമാത്രമെ നിനക്കുള്ളു. എന്തെ ന്നാൽ ദ്രഷ്ടാവു് മാത്രമായ തന്നെ കർത്താവും, ഭോക്താ വുംകൂടിയാണെന്നു് തെററിദ്ധരിക്കുന്നതു മാത്രമാണ് നിന്റെ ബന്ധം.

'അഹം കർത്തേ'ത്യഹം മാനമഹാകൃഷ്ണാഹിദംശിതഃ
'നാഽഹംകർത്തേ'തി വിശ്വാസാഽമൃതം പീത്വാസുഖീഭവ 8

"ഞാൻ കർത്താവാകുന്നു" എന്നുള്ള വിശ്വാസമാകുന്ന വലിയ കൃഷ്ണസർപ്പത്തിന്റെ കടിയേററ് ആ വിഷമൂർച്ഛ യിൽ നീ മങ്ങിക്കിടക്കുകയാണു്. അതിനു ശരിയായ ഔ ഷധം "ഞാൻ കർത്താവല്ലാ" എന്നുള്ള വിശ്വാസാമൃതം പാ നംചെയ്യുകയാണു്. ആ വിശ്വാസാമൃതം പാനംചെയ്തിട്ടു് നീ സുഖിയായി ഭവിച്ചാലും.

“ഏകോവിശുദ്ധബോധോഽഹ”മിതി നിശ്ചയവഹ്നിനാ
പ്രജ്വാല്യാഽജ്ഞാനഗഹനം വീതാശോകഃ സുഖീ ഭവ 9

ഏകവും നിർവിഷയവും ആയ വിശുദ്ധബോധം മാത്രമാണ് ഞാൻ” എന്നുള്ള നിശ്ചയമാകുന്ന അഗ്നിയെ കൊണ്ട് താൻ ദേഹിയാണ്, കർത്താവാണ്, ഭോക്താവാണ് എന്നും മററുമുള്ള തെററിദ്ധാരണയാകുന്ന കാട്ട് മുഴുവൻ ദഹിപ്പിച്ചുകളഞ്ഞിട്ട് നീ സർവദുഃഖവുംതീർന്ന് സുഖിയായി ഭവിച്ചാലും.

യത്ര വിശ്വമിദം ഭാതി കല്പിതം രജ്ജുസർപ്പവത്
ആനന്ദപരമാനന്ദഃ സബോധസ്ത്വം സുഖം ചര. 10

ഇരുട്ടിൽ കയർ സർപ്പമായിതോന്നുന്നതുപോലെ ആനന്ദസ്വരൂപമായ ബോധം മാത്രമാണ് ദേഹം ഉൾപ്പെടെയുള്ള ഈ ജഗത്തായിത്തോന്നുന്നത്, ആ ബോധാനന്ദമാണ് നീ. ഈ പരമാർത്ഥം ധരിച്ചാൽമാത്രംമതി നിനക്ക് യാതൊരു ദുഃഖവുമില്ലാതെ സുഖമായി ജീവിക്കാം.

മുക്താഭിമാനീ മുക്തോഹി ബദ്ധോബദ്ധാഭിമാന്യപി
കിം വദന്തീഹ സത്യേയം യാ മതിഃ സാ ഗതിർഭവേത് 11

“താൻ മുക്തനാണ്” എന്നുള്ള ഉറപ്പ് ഉണ്ടായാൽമാത്രംമതി മുക്തനായിത്തീരാൻ. എന്തെന്നാൽ “താൻ ബദ്ധനാണ്” എന്ന് ഉറപ്പുള്ളതുകൊണ്ടുമാത്രമാണ് ഒരുവൻ ബദ്ധനായിരിക്കുന്നത്. “മനംപോലെ” മംഗല്യം എന്നു പറയുന്നത് വളരെ ശരിയാണ്.

ആത്മാ സാക്ഷീ വിഭുഃ പൂർണ്ണഏകോമുക്തശ്ചിദക്രിയഃ
അസംഗോനിസ്പൃഹഃ ശാന്തോഭ്രമാൽ സമാൽ
സംസാരവാനിവ.

ദേഹാദിഭ്രമം ഇല്ലാതാകുന്നതിനു ആത്മാവിന്റെ സ്വരൂപം ശരിക്കു ധരിക്കണം.

ആത്മാവു് അനാത്മവസ്തുക്കളുടെ എല്ലാം സാക്ഷി മാത്രമാണു്. അല്ലാതെ ദേഹത്തിന്റെയും, ഇന്ദ്രിയങ്ങളുടെയും, മനസിന്റെയും വ്യാപാരങ്ങളിൽ ഒരുവിധത്തിലും കക്ഷിയല്ലാ. ആത്മാവു് വിഭുവും പൂർണ്ണനുമാണു്. കാലപരിച്ഛേദമോ, ദേശപരിച്ഛേദമോ ആത്മാവിനില്ല. ആത്മാവു് മുക്തനാണു്. മൂന്നുകാലത്തിലും ആത്മാവിനു് സംസാരബന്ധം ഇല്ല. ആത്മാവു് ബോധം മാത്രമാകുന്നു. അല്ലാതെ ജഡമോ ജഡസംബന്ധം ഉള്ളതോ അല്ല. ആത്മാവു് നിഷ്ക്രിയം ആണു്. ക്രിയാസാക്ഷിയാണെന്നല്ലാതെ കർത്താവല്ല ആത്മാവു്. ഇങ്ങനെ അസംഗനും, നിസ്പൃഹനും, ശാന്തനുമായ ആത്മാവു്. കേവലം ദേഹാദിഭ്രമംകൊണ്ടു് സംസാരി എന്നപോലെ തോന്നുന്നവെന്നേയുള്ളു

കൂടസ്ഥം ബോധമദ്വൈത മാത്മാനം പരിഭാവയ
അഭോസോഹം ഭ്രമം മുക്ത്വാ ഭാവം ബാഹ്യമഥാന്തരം 13

ശരീരത്തിലും ഇന്ദ്രിയങ്ങളിലും, മനസിലും, താൻ എന്നും തന്റെതെന്നും അഭിമാനിക്കുന്ന ദേഹിയാണു് താൻ എന്നുള്ള ഭ്രമത്തെ നശിപ്പിച്ചിട്ടു്, നിർവ്വികാരവും ഏകവും ആയ ബോധം മാത്രമാണു് താൻ എന്നു് നീ ദൃഢമായി ഉറച്ചാലും.

ദേഹാഭിമാനപാശേന ചിരം ബദ്ധോസി പുത്രക
ബോധോഹംജ്ഞാനഖഡ്ഗേണ തന്നികൃത്യസുഖീഭവ 14

സ്ഥൂലവും, സൂക്ഷ്മവും, ആയ ദേഹത്തിൽ താൻ എന്നും തന്റേതെന്നും ഉള്ള അഭിമാനമാകുന്ന കയറുകൊണ്ട് കുഞ്ഞേ! നീ വളരെക്കാലമായിട്ട് ബദ്ധനായി സ്ഥിതി ചെയ്യുന്നു. ബോധംമാത്രമാണ് ഞാനെന്നുള്ള ജ്ഞാന ഖഡ്ഗംകൊണ്ട് ആ ദേഹാഭിമാനപാശത്തെ വെട്ടിനുറുക്കിയിട്ട് നീ സുഖമായി ഭവിച്ചാലും.

നിസ്സംഗോനിഷ്ക്രിയോഽസിത്വം സ്വപ്രകാശേ നിരഞ്ജനഃ
അയമേവഹി തേ ബന്ധഃ സമാധിമനുതിഷ്ഠസി 15

പറഞ്ഞതുപോലെ നിസ്സംഗനും നിഷ്ക്രിയനും, സ്വയംപ്രകാശനും, നിർല്ലേപനും ആയ നിനക്ക് വാസ്തവത്തിൽ യാതൊരു ബന്ധവുമില്ല. പുതിയതായി എന്തോ ഒന്ന് അനുഭവിക്കുവാനോ, പ്രാപിക്കുവാനോ ഉണ്ടെന്നുള്ള തെററിദ്ധാരണയാൽ അതിനുവേണ്ടി നീ സമാധി പരിശീലിക്കുന്നു. ഇതു മാത്രമാണ് നിനക്ക് ഒരു ബന്ധമായിരിക്കുന്നത്.

ത്വയാ വ്യാപ്തമിദം വിശ്വം ത്വയി പ്രോതം യഥാർത്ഥതഃ
ശുദ്ധബുദ്ധസ്വരൂപസ്ത്വം മാഗമ ക്ഷുദ്രചിത്തതാം 16

സ്വർണ്ണാഭരണങ്ങളിൽ സ്വർണ്ണം എന്നപോലെ ഇക്കാണായ ജഗത്തിൽ എല്ലായിടത്തും നീ വ്യാപിച്ചിരിക്കുന്നു. മറെറാരു നിലയിൽ നോക്കിയാൽ ഒരു മാലയിലെ മണികളും നൂലുംപോലെയാണ് ഈ ജഗത്തും നീയും. മണികൾക്ക് പരസ്പരം നേരിട്ട് യാതൊരു ബന്ധവും ഇല്ല നൂലുവഴിക്കുമാത്രമേ അവയ്ക്ക് തമ്മിൽ ബന്ധമുള്ളു. അതുപോലെ ദേഹാദിവിഷയങ്ങൾക്ക് പരസ്പരം നേരിട്ട് യാതൊരു ബന്ധവുമില്ല. സാക്ഷിയായ നിന്നിൽക്കൂടിമാ

ത്രമെ വിഷയങ്ങൾ പരസ്പരം ബന്ധപ്പെടുന്നുള്ള വിഷയങ്ങളെതമ്മിൽ ഘടിപ്പിക്കുന്ന നൂല് നീമാത്രമാണ്. വാസ്തവത്തിൽ നീ നിത്യശുദ്ധനും, നിത്യബുദ്ധനും ആകുന്നു. അതിനാൽ "ഒരു വ്യക്തിമാത്രമാണ് ഞാൻ" എന്നുള്ള അല്പതാബുദ്ധി നിനക്ക് ഒരിക്കലും ഉണ്ടാകാതിരിക്കട്ടെ.

നിരപേക്ഷോ നിർവ്വികാരോ നിർഭരഃ ശീതളാശയഃ
അഗാധബുദ്ധിരക്ഷുബ്ധോ ഭവ ചിന്മാത്രവാസനഃ 17

ദേഹവാസനകൊണ്ടാണ് ഒരുവൻ ഒടുങ്ങാത്ത ഓരോ ആവശ്യങ്ങൾ ഉള്ളവനായിത്തീരുന്നതു്. അങ്ങിനെയുള്ളവൻ വികാരങ്ങൾക്ക് അടിമയാകുന്നു. ദേശപരിച്ഛേദം നിമിത്തം അവൻ അല്പനായ ഒരു വ്യക്തിയായിത്തീരുന്നു. അവന്റെ മനസ്സ് സദാ തപിക്കുന്നു. ശാന്തികിട്ടാതെ ക്ഷോഭിക്കുകയുംചെയ്യുന്നു അവൻ കേവലം ഉപരിപ്ലവബുദ്ധിയായിരിക്കുന്നു. ഈ അനർത്ഥം പരിഹരിക്കുന്നതിനുള്ള ഉപായം ദേഹവാസന നശിപ്പിച്ചിട്ട് "ഞാൻ ബോധമാകുന്നു" എന്നുള്ള ബോധവാസന സമ്പാദിക്കുകയാകുന്നു. അതിനാൽ നീ ബോധവാസനയെ സമ്പാദിച്ചിട്ട് അതുവഴി നിരപേക്ഷകനും, പരിപൂർണ്ണനും, ശാന്തചിത്തനും, സൂക്ഷ്മബുദ്ധിയും, ക്ഷോഭരഹിതനും ആയി ഭവിച്ചാലും.

സാകരാമനൃതം വിദ്ധി നിരാകാരം തു നിശ്ചലം
ഏതത്തത്വോപദേശേന ന പുനർഭവസംഭവഃ 18

ആകാരത്തോടുകൂടിയതെല്ലാം അസത്യമാകുന്നു. നിരാകാരമായിട്ടുള്ളതു് നിശ്ചലമായ സത്യവസ്തുവും ആകുന്നു. ഈ തത്വോപദേശം ശരിക്ക് ധരിക്കുന്നപക്ഷം വീണ്ടും സംസാരബന്ധം ഉണ്ടാകാതിരിക്കാൻ അതുമാത്രംമതി.

യഥൈവാദർശമധ്യസ്ഥേ രൂപേഽന്തഃ പരിതസ്തു സഃ
തഥൈവാഽസ്മിൻ ശരീരേഽന്തഃ പരിതഃ പരമേശ്വരഃ 19

കണ്ണാടിക്കുള്ളിൽ കാണുന്ന രൂപത്തിന്റെ അകത്തും പുറത്തും കണ്ണാടിമാത്രമേ ഉള്ളു. അതുപോലെ ഈ ശരീരത്തിലും അകത്താകട്ടെ പുറത്താകട്ടെ ബോധസ്വരൂപനായ ഭഗവാൻ മാത്രമാണ് ഉള്ളത്.

ഏകം സർവ്വഗതം വ്യോമ ബഹിരന്തര്യഥാ ഘടേ
നിത്യം നിരന്തരം ബ്രഹ്മ സർവ്വഭൂതഗണേ തഥാ. 20

ഒരു കുടത്തിന്റെ അകത്തും പുറത്തും ഒരേ ആകാശം വ്യാപിച്ചിരിക്കുന്നതുപോലെ സകല വിഷയങ്ങളിലും അകത്തും പുറത്തും ഒരുപോലെ നിത്യവും പൂർണ്ണവുമായ ബ്രഹ്മം വ്യാപിച്ചിരിക്കുന്നു

*-- *

## അദ്ധ്യായം 2

ജനക ഉവാച: —

അഹോ നിരഞ്ജനഃ ശാന്തോ ബോധോഽഹം പ്രകൃതേ പരഃ
ഏതാവന്തമഹം കാലം മോഹേനൈവ വിഡംബിതഃ 1

ജനകൻ പറഞ്ഞു—ആശ്ചര്യം! നിർല്ലോപവും, ശാന്തിസ്വരൂപവും പ്രകൃതിക്ക് അതീതവും ആയ ബോധം ആകുന്നു ഞാൻ. ഈ പരമാർത്ഥം അറിയാതെ ഇതുവരെ ഞാൻ വെറും മൂഢനായി കഴിഞ്ഞുകൂടി.

യഥാ പ്രകാശയാമ്യേകോ ദേഹമേനം തഥാ ജഗത്
അതോ മമ ജഗത്സർവമഥവാ ന ച കിഞ്ചന. 2

ഈ ദേഹത്തിന് എന്നോടുള്ള സംബന്ധം അതിനെ പ്രകാശിപ്പിക്കുന്നതു് ഞാനൊരുവനാണ് എന്നുള്ളതു് മാത്രമാകുന്നു. ഇക്കാരണത്താൽ സർവജഗത്തിനും എന്നോടുള്ള സംബന്ധവും അതുമാത്രമാണ്! അതായതു് ദേഹമുൾപ്പെടെയുള്ള സർവജഗത്തും എന്റെ വിഷയങ്ങളും, ഞാൻ അവയുടെ സാക്ഷിമാത്രവും ആകുന്നു. അതിനാൽ ഒന്നുകിൽ സർവജഗത്തും എന്റേതാകുന്നു. അല്ലാതെ ദേഹംമാത്രമല്ല എന്റേതു് ഞാൻ പ്രകാശിപ്പിക്കുന്ന ദേഹം എന്റെയാണെങ്കിൽ ദേഹപ്രകാശകനായ അതേ ഞാൻതന്നെ പ്രകാശിപ്പിക്കുന്ന സർവജഗത്തും എന്റേതാകുന്നു. ഇനി മറുവിധത്തിൽ ചിന്തിക്കുന്നതായാൽ, ആയതു് ഈ ജഗത്തു് എന്റേതല്ലെങ്കിൽ, അതുപോലെ എന്റെ വിഷയം മാത്രമായ ദേഹവും എന്റേതല്ല. ചുരുക്കത്തിൽ ദേഹം എന്റേതാണെങ്കിൽ സർവ ജഗത്തും എന്റേതാണ്. ജഗത്തു് എന്റേതല്ലെങ്കിൽ ദേഹവും എന്റേതല്ല. എന്റേതായി ഒന്നും ഇല്ല. ഈ രണ്ടുപക്ഷവും ഒരുപോലെ യുക്തിയുക്തവും ബന്ധനാശകവും ആണ്. ദേഹംമാത്രം എന്റേതും, അതൊഴിച്ചുള്ളതെല്ലാം എന്റെ വിഷയംമാത്രവും ആകുന്നു എന്നുള്ള മൂന്നാമത്തെപക്ഷം യുക്തിഹീനവും ബന്ധകാരണവും ആകുന്നു.

സശരീരമഹോ വിശ്വം പരിത്യജ്യ മയാ ƒധുനാ
കുതശ്ചിൽ കൌശലാദേവ പരമാത്മാ വിലോക്യതേ. 3

എനിക്കു് അത്ഭുതം തോന്നുന്നു. ഈ യുക്തികൊണ്ടു ഞാനെ ദേഹമുൾപ്പെടെ സർവജഗത്തുമായുള്ള ബന്ധം

എനിക്കിപ്പോൾ വേർപെടുത്തുവാൻ സാധിക്കുന്നു. അതു വഴി എനിക്ക് ശുദ്ധമായ ആത്മവസ്തുവിന്റെ സാക്ഷാത്കാരവും സിദ്ധിക്കുന്നു.

യഥാ ന തോയതോ ഭിന്നാസ്തരംഗാഃ ഫേനബുദ്ബുദാഃ
ആത്മനോ ന തഥാ ഭിന്നം വിശ്വമാത്മ വിനിർഗ്ഗതം 4

[ആത്മസാക്ഷാൽക്കാരം സാധിച്ചതിന്റെ ഫലമായി അനാത്മവസ്തുക്കളിൽ സംഭവിച്ച ഭാവഭേദത്തെയാണ് അടുത്ത ഏതാനും ശ്ലോകങ്ങളിൽ പ്രതിപാദിക്കുന്നത്.]

ജലത്തിൽനിന്നുണ്ടായ തിര, നുര, മുതലായത് ജലം മാത്രമല്ലാതെ മറ്റൊന്നായിരിക്കുന്നില്ല. വാസ്തവത്തിൽ അതെല്ലാം ജലംമാത്രമാണ്. അതുപോലെ എന്നിൽനിന്നുണ്ടായ ഈ ജഗത്ത് എന്നിൽനിന്നും അന്യമല്ല ഞാൻമാത്രമാകുന്നു.

തന്തുമാത്രോ ഭവേദേവ പടോയദ്വദ്വിചാരിതഃ
ആത്മതന്മാത്രമേവേദം തദ്വദ്വിശ്വം വിചാരിതം 5

സൂക്ഷ്മമായി പരിശോധിച്ചാൽ മുണ്ട് നൂലുമാത്രമാകുന്നു. അല്ലാതെ നൂലുകൊണ്ടുണ്ടായ മറ്റൊരു വസ്തുവല്ല മുണ്ട് എന്നു കാണുവാൻ കഴിയും. അതുപോലെ ശരിയായ വിചാരണയിൽ ഈ ജഗത്ത് ആത്മാവുമാത്രമാകുന്നു. ആത്മാവല്ലാതെ യാതൊന്നുംതന്നെ ഇല്ല എന്നു തെളിയുന്നതാണ്.

യഥൈവേക്ഷുരസേ ക്ലൃപ്താ തേന വ്യാപ്തൈവ ശർക്കരാ
തഥാ വിശ്വം മയി ക്ലൃപ്തം മയാ വ്യാപ്തം നിരന്തരം 6

പഞ്ചസാരയിൽ കരിമ്പിൻനീരെന്നപോലെ എന്നിൽ കല്പിതമായ ഈ പ്രപഞ്ചത്തിൽ സർവ്വത്ര ഞാൻ വ്യാപിച്ചിരിക്കുന്നു.

**ആത്മാഽജ്ഞാനാൽജഗൽഭാതി ആത്മജ്ഞാനാന്നഭാസതേ**
**രജ്ജ്വജ്ഞാനാൽദഹിർഭാതി തജ്ഞാനാൽഭാസതേ നഹി 7**

ആത്മാവിനെ അറിയാത്തതുകൊണ്ടു് ജഗത്തു തോന്നുന്നു. ആത്മജ്ഞാനം ഉണ്ടായാൽ ആത്മഭിന്നമായി ജഗത്തു് തോന്നുകയില്ല. രജ്ജുജ്ഞാനം ഇല്ലാത്തപ്പോഴാം മാത്രം തോന്നുന്നതായ സർപ്പം രജ്ജുജ്ഞാനം ഉണ്ടായാൽ പിന്നീടു തോന്നുകയില്ലല്ലോ.

പ്രകാശോമേ നിജം രൂപം നാതിരിക്തോസ്മ്യഹം തതഃ
യദാ പ്രകാശതേ വിശ്വം തദാഽഹം ഭാസഏവഹി 8

എന്റെ സ്വന്തം സ്വരൂപം പ്രകാശരൂപമായ ബോധം മാത്രമാകുന്നു. ഞാൻ പ്രകാശത്തിൽനിന്നും ഭിന്നനല്ല. അതിനാൽ ഈ ലോകം പ്രകാശിക്കുമ്പോളെല്ലാം ഞാൻ പ്രകാശിച്ചുകൊണ്ടുതന്നെ ഇരിക്കുന്നു

അഹോ! വികല്പിതം വിശ്വമജ്ഞാനാന്മയി ഭാസതേ
രൂപ്യംശുക്തൗ, ഫണീരജ്ജൗ, വാരിസൂര്യകരേ തഥാ 9

എന്റെ സ്വരൂപജ്ഞാനം ഇല്ലാത്തതുകൊണ്ടു് ഞാൻ ഈ ജഗത്തായിതോന്നുന്നു. ഒന്നു മറ്റൊന്നായി തോന്നുന്നതിനു് ശുക്തിരജതവും. രജ്ജുസർപ്പവും, മൃഗതൃഷ്ണയും ഉദാഹരണമാണല്ലോ.

മത്തോവിനിർഗ്ഗതം വിശ്വം മയ്യേവ ലയമേഷ്യതി
മൃദി കുംഭോജലേ വീചിഃ കനകേ കടകം യഥാഃ 10

വിഷയപ്രപഞ്ചത്തിന്ന സത്യത്വം അംഗീകരിക്കുന്ന പക്ഷം മൺകുടം മണ്ണിലും, ജലതരംഗം ജലത്തിലും, സ്വർണ്ണവള സ്വർണ്ണത്തിലും എന്നപോലെ എന്നിൽനിന്നുണ്ടായ ഈ പ്രപഞ്ചം എന്നിൽത്തന്നെ ലയിക്കുന്നു

**അഹോ അഹം! നമോമഹ്യം വിനാശോയസ്യ നാസ്തി മേ**
**ബ്രഹ്മാദിസ്തംബപര്യന്തം ജഗന്നാശേപി തിഷ്ഠതഃ 11**

എന്റെ നില ആശ്ചര്യകരമാകുന്നു ബ്രഹ്മാവുമുതൽ പുൽക്കൊടിവരെയുള്ള സകല പ്രപഞ്ചവും നശിക്കുമ്പോഴും നാശമില്ലാതെ ഞാൻ സ്ഥിതിചെയ്യുന്നു. അങ്ങിനെയുള്ള എനിക്കു നമസ്കാരം.

**അഹോ അഹം! നമോമഹ്യം ഏകോഹം ദേഹവാനപി**
**അസംസ്പൃശ്യ ശരീരേണ യേന വിശ്വം ചിരം ധൃതം 12**

ഞാൻ അത്ഭുതകരമായ ഒരു വസ്തുതന്നെയാണ്. എന്നെപ്പോലെ ശക്തനായി മററാരുംതന്നെയില്ല. സ്പർശിച്ചറിയാൻ പാടില്ലാത്ത ഞാൻ ഈ പ്രപഞ്ചത്തിന്ന മുഴുവൻ സദാ ആധാരമായി സ്ഥിതിചെയ്യുന്നു. ആ എനിക്ക് നമസ്കാരം. എന്റെ മഹാത്മ്യത്തിന്ന് അതിരില്ല.

**അഹോ അഹം! നമോമഹ്യമേകോഹം ദേഹവാനപി**
**ക്വചിന്ന ഗന്താ നാ ff ഗന്താ വ്യാപ്യ വിശ്വമവസ്ഥിതഃ**

ദേഹമുള്ളവൻ എന്നപോലെ തോന്നുന്ന ഞാൻ ഒരുവനേ വാസ്തവത്തിലുള്ളു. ആ ഞാൻ ഒരിടത്തേക്കും പോകുന്നില്ല, വരുന്നുമില്ല. ഞാൻ പ്രപഞ്ചത്തിൽ സർവ്വത്ര വ്യാപിച്ച് പരിപൂർണ്ണനായി സ്ഥിതിചെയ്യുന്നു. ആ എനിക്കു നമസ്കാരം.

അഹോ അഹം! നമോ മഹ്യം യസ്യമേ നാസ്തി കിഞ്ചന
അഥവാ യസ്യ മേ സർവ്വം യദ്വാങ്മനസഗോചരം 14

മറെറാരുനിലയിലും എന്റെ മാഹാത്മ്യം അത്ഭുതകരമായിരിക്കുന്നു എന്റേതായി ഒന്നുംതന്നെയില്ല. മറെറാരു വിധത്തിൽ നോക്കിയാൽ വാക്കിനും മനസ്സിനും വിഷയമായ സർവ്വവും എന്റേതുമാത്രമാകുന്നു. ആ എനിക്കു നമസ്കാരം.

ജ്ഞാനംജ്ഞേയംതഥാജ്ഞാതാത്രിതയംനാസ്തിവാസ്തവം
അജ്ഞാനാൽഭാതി യത്രേദം സോഹമസ്മി നിരഞ്ജനഃ 15

ജ്ഞാനം, ജ്ഞേയം, ജ്ഞാതാവ് ഇതു മൂന്നും വാസ്തവത്തിൽ ഇല്ല. എന്റെ പരമാർത്ഥസ്വരൂപം അറിയാതിരിക്കുമ്പോൾ യാതൊന്നിലാണോ ഈ പ്രപഞ്ചം തോന്നുന്നതു നിർല്ലേപമായ ആ വസ്തു ഞാൻതന്നെയാകുന്നു.

ദ്വൈതമൂലമഹോ! ദുഃഖം നാന്യത്തസ്യാസ്തി ഭേഷജം
ദൃശ്യമേതൻമൃഷാ സർവമേകോഹം ചിദ്രസോമലഃ 16

സർവ്വദുഃഖത്തിനും കാരണം ഭേദബുദ്ധിമാത്രമാകുന്നു. അതിന് ശരിയായ ഔഷധം വേറൊന്നില്ല. ഇക്കാണുന്ന വിഷയപ്രപഞ്ചം മുഴുവനും അസത്യമാണ്. നിർവ്വിഷയമായിരിക്കുന്ന ബോധാനന്ദസ്വരൂപനായ ഞാൻ ഒരുവൻ മാത്രമേ സത്യമായിട്ടുള്ളു. ഈ പരമാർത്ഥം ശരിക്കു ധരിക്കുന്നതുകൊണ്ടുമാത്രമെ ദുഃഖശാന്തി കൈവരികയുള്ളു.

ബോധമാത്രോഹമജ്ഞാനാദുപാധിഃ കല്പിതോമയി,
ഏവം വിമൃശതോനിത്യം നിർവ്വികല്പേ സ്ഥിതിർമ്മമ 17

ഞാൻ ബോധമാത്രമാകുന്നു എന്നുള്ള പരമാർത്ഥമറിയാതെ മുമ്പ് ദേഹം എന്നിൽ കല്പിതമായിരുന്നു. ഈ തത്വ

മാലോചിക്കമ്പോഠം മൂന്നു് കാലത്തിലും എന്റെ സ്ഥിതി നിർവികല്പസമാധിയിൽ ആണെന്നു് വ്യക്തമാകുന്നു.

**നമേ ബന്ധോസ്തി മോക്ഷോവാഭ്രാന്തിഃ ശാന്താ നിരാശ്രയാ**
**അഹോ! മയി സ്ഥിതം വിശ്വം വസ്തുതോനമയി സ്ഥിതം**

വാസ്തവത്തിൽ എനിക്കു് ബന്ധമില്ല. ബന്ധമില്ലാത്തതിനാൽ മോക്ഷവും ഇല്ല. ബദ്ധനായിരുന്നു എന്നുള്ള ഭ്രാന്തിയും നശിച്ചു. വാസ്തവത്തിൽ അങ്ങിനെ ഭ്രമിക്കുവാൻ ഒരുത്തൻ ഉണ്ടായിരുന്നേ ഇല്ല. ആശ്ചര്യംതന്നെ! പ്രപഞ്ചം ഉണ്ടായിരുന്നെങ്കിൽ അതു് എന്നിലാണു് സ്ഥിതിചെയ്തിരുന്നതു്. വാസ്തവത്തിൽ ഇല്ലാത്തതായതുകൊണ്ടു് അതു് എന്നിൽ സ്ഥിതിചെയ്തിട്ടുമില്ല.

**സശരീരമിദം വിശ്വം ന കിഞ്ചിദിതി നിശ്ചിതം**
**ശുദ്ധചിന്മാത്ര ആത്മാ ച തത് കസ്മിൻ കല്പനാധുനാ 19**

ദേഹമുമ്പ്പെടെ ഈ പ്രപഞ്ചം ഉണ്ടായിട്ടെയില്ലെന്നുള്ളതു് നിശ്ചയമായി. ആത്മാവു് നിർവിഷയമായ ബോധം മാത്രവുമാണു്. ഈ സ്ഥിതിയിൽ യാതൊരു വിധമായ ഭ്രമത്തിനും പ്രസക്തിയില്ല.

**ശരീരം സ്വർഗ്ഗനരകൌ ബന്ധമോക്ഷൌ ഭയം തഥാ**
**കല്പനാമാത്രമേവൈതത് കിം മേ കാര്യം ചിദാത്മനഃ 20**

ദേഹം, സ്വർഗ്ഗനരകങ്ങഠം, ബന്ധമോക്ഷങ്ങഠം, ഭയം, ഇതെല്ലാം വെറും സങ്കല്പംമാത്രമാണു്. ഈ സ്ഥിതിക്കു് ബോധസ്വരൂപനായ എനിക്കു് കർത്തവ്യമായി എന്തുണ്ടു്? തള്ളേണ്ടതോ കൊള്ളേണ്ടതോ ആയി എനിക്കു് യാതൊന്നുംതന്നെയില്ല.

**അഹോ! ജനസമൂഹേപി നദ്വൈതം പശ്യതോമമ**
**അരണ്യമിവ സംവൃത്തം ക്വ രതിം കരവാണ്യഹം? 21**

ആരംക്കൂട്ടത്തിൽപ്പോലും ദ്വൈബുദ്ധിയില്ലാത്ത എനിക്കു് സർവവും വിജനമായ അരണ്യംപോലെ ഇരിക്കുന്നു; ആശ്ചര്യംതന്നെ! ഞാൻ എന്തെന്നു് ആഗ്രഹിക്കട്ടെ?

നാഹം ദേഹോന മേ ദേഹോ ജീവോനാഹമഹം ഹി ചിത്
അയമേവ ഹി മേ ബന്ധ ആസീദ്യാ ജീവിതേസ്പൃഹാ 22

ഞാൻ ദേഹമല്ല. ദേഹം എൻേറതുമല്ല. ഞാൻ ദേഹിയുമല്ല. എന്തെന്നാൽ ഞാൻ സാക്ഷിയായ ബോധംമാത്രമാകുന്നു. ഈ സ്ഥിതിയിൽ എനിക്കു് ആശിക്കാൻ എന്തൊന്നുണ്ടു്? മാത്രമല്ല ജീവിതത്തിൽ ഉണ്ടായിരുന്ന ആശതന്നെയും എനിക്കുമുമ്പു് ബന്ധമായിരുന്നു.

അഹോ! ഭുവനകല്ലോലൈർവിചിത്രൈർദ്രാക്സമുത്ഥിതം
മയ്യനന്തമഹാംഭോധൌ ചിത്തവാതേ സമുദ്യതേ 23

മനസ്സു് ആകുന്ന കാററു് ഇളകിയപ്പോരം ഞാൻ ആകുന്ന മഹാസമുദ്രത്തിൽ വിവിധങ്ങളായ ലോകതരംഗങ്ങരം അത്ഭുതകരമായ വിധത്തിൽ പെട്ടെന്നു് പൊങ്ങിവരുന്നു.

മയ്യനന്തമഹാംഭോധൌ ചിത്തവാതേ പ്രശാമ്യതി
അഭാഗ്യാജ്ജീവവണിജോ ജഗൽപോതോ വിനശ്വരഃ 24

ചിത്തവാതം അടങ്ങുമ്പോരം ഞാൻ ആകുന്ന സമുദ്രത്തിൽ ജീവനാകുന്ന കച്ചവടക്കാരൻെറ പ്രപഞ്ചക്കപ്പൽ നിർഭാഗ്യവശാൽ തകർന്നുപോകുന്നു. കാററു് ശമിക്കുമ്പോരം കപ്പൽ തകരുന്നതു് ആശ്ചര്യംതന്നെ.

മയ്യനന്തമഹാംഭോധാവാശ്ചര്യം ജീവവീചയഃ
ഉദ്യന്തി ഘ്നന്തി ഖേലന്തി പ്രവിശന്തി സ്വഭാവതഃ 25

ഞാൻ ആകുന്ന മഹാസമുദ്രത്തിൽ ജീവജാലങ്ങളാകുന്ന തിരമാലകരം അകാരണമായി പൊങ്ങുകയും, ത

മ്മിൽ കൂട്ടിയടിക്കുകയും ക്രീഡിക്കുകയും ചെയ്തിട്ട് ഒടുവിൽ ഉല്പത്തിസ്ഥാനത്തുതന്നെ സ്വയം ലയിക്കുന്നു.

*---*

## അദ്ധ്യായം 3

അഷ്ടാവക്ര ഉവാച: —

അവിനാശിനമാത്മാനമേകം വിജ്ഞായ തത്വതഃ
തവാത്മജ്ഞസ്യ ധീരസ്യ കഥമർത്ഥാർജ്ജനേ രതിഃ? 1

അഷ്ടാവക്രൻ പറഞ്ഞു — ആത്മാവ് നാശമില്ലാത്തതാണെന്നും അതല്ലാതെ രണ്ടാമത്തു് ഒരു വസ്തു വാസ്തവത്തിൽ ഇല്ലെന്നും ശരിക്ക് അറിഞ്ഞു് ആത്മജ്ഞാനിയും അചഞ്ചലനും ആയിത്തീർന്ന നിനക്ക് ഇനി എന്തെങ്കിലും സമ്പാദിക്കുവാൻ എങ്ങിനെയാണ് ഇച്ഛയുണ്ടാകുന്നതു്? ഒരിക്കലും ഉണ്ടാവുകയില്ല.

ആത്മാജ്ഞാനാദഹോ! പ്രീതിർവിഷയേ ഭ്രമഗോചരേ
ശുക്തേരജ്ഞാനതോലോഭോ യഥാ രജതവിഭ്രമേ 2

മുത്തുച്ചിപ്പിയാണെന്നുള്ള പരമാർത്ഥം അറിയാത്തതുകൊണ്ടാണ് അതിനെ വെള്ളിയെന്നു് ഭ്രമിക്കുന്നതിനും, അതിൽ ആശയുണ്ടാകുന്നതിനും ഇടയാകുന്നതു്. അതുപോലെ എല്ലാം ആത്മാവാണെന്നു് അറിയാത്തതുകൊണ്ടുമാത്രമാണ് ധനം മുതലായ ഭ്രമവിഷയങ്ങളിൽ മനുഷ്യനു് ആശയുണ്ടാകുന്നതു്.

വിശ്വം സ്ഫുരതി യത്രേദംതരംഗാഇവ സാഗരെ
സോഹമസ്മീതി വിജ്ഞായ കിം ദീനഇവ ധാവസി 3

തിരമാല സമുദ്രത്തിലെന്നപോലെ ഈ വിഷയപ്രപഞ്ചം എവിടെയാണോ പ്രകാശിക്കുന്നതു് ആ അധിഷ്ഠാനവസ്തു താനാണ് എന്നറിഞ്ഞുകഴിഞ്ഞാൽ പിന്നെ നീ

എങ്ങിനെയാണ് ദുഃഖിതനായ ഒരുവനെപ്പോലെ വിഷയങ്ങളുടെ പുറകെ ഓടുന്നത്?

ശ്രുത്വാപി ശുദ്ധചൈതന്യമാത്മാനമതിസുന്ദരം
ഉപസ്ഥേഽത്യന്തസംസക്തോമാലിന്യമധിഗച്ഛതി! 4

സകലവിധമായ സൗന്ദര്യത്തിനും അധിഷ്ഠാനവും ശുദ്ധവുമായ ബോധമാണ് താൻ എന്നുള്ള പരമാത്ഥം ഗുരുമുഖത്തിൽനിന്നും കേട്ടറിഞ്ഞതിനുശേഷം എങ്ങിനെയാണ് ഒരുവൻ വിഷയസുഖത്തിൽ മുഴുകുവാനും അശുദ്ധനായിത്തീരുവാനും ഇടയാകുന്നതു്.

സർവ്വഭൂതേഷു ചാത്മാനം സർവ്വഭൂതാനി ചാത്മനി
മുനേർജ്ഞാനത ആശ്ചര്യം മമത്വമനുവർത്തതെ! 5

തന്നിൽ സർവ്വഭൂതങ്ങളേയും, സർവ്വഭൂതങ്ങളെ തന്നിലും സ്പഷ്ടമായി കാണുന്ന ജ്ഞാനിക്ക് ദേഹാദിവിഷയങ്ങളിൽ തന്റേതെന്നുള്ള അഭിമാനം മുമ്പിലത്തെപ്പോലെ തുടരുന്നു എങ്കിൽ അതു് ആശ്ചര്യകരമാകുന്നു.

ആസ്ഥിതഃപരമാദ്വൈതം മോക്ഷാത്ഥേപിവ്യവസ്ഥിതഃ
ആശ്ചര്യം കാമവശഗോവികലഃ കേലിശിക്ഷയാ 6

സജാതീയവും, വിജാതീയവും സ്വഗതവുമായ ഭേദം യാതൊന്നുമില്ലാത്ത പരമമായ അദ്വൈതമാണ് പരമാത്ഥമെന്നു് ഉറപ്പുകയും ദേഹബുദ്ധിയെല്ലാം നശിച്ച് മുക്തിയിൽ പ്രതിഷ്ഠ കിട്ടുവാൻവേണ്ടി ഉദ്യമമായി പ്രവർത്തിക്കുകയും ചെയ്യുന്നവനു് ലക്ഷ്യത്തിൽനിന്നും തെററി മുമ്പിലത്തെപ്പോലെ വീണ്ടും വിഷയാഭിലാഷത്തിനു് അടിമയായിത്തീരുന്നതു് ആശ്ചര്യകരമാകുന്നു.

ഉത്ഭൂതം ജ്ഞാനദുർമ്മിത മവധാര്യാതിദുർബ്ബലഃ
ആശ്ചര്യം! കാമമാകാംക്ഷേൽ കാലമന്തമനുശ്രിതഃ 7

വിഷയാഭിലാഷം ആത്മജ്ഞാനത്തിന്റെ ശത്രുവാണ് എന്നറിഞ്ഞിട്ടും മനുഷ്യൻ അതിനെ ഉപേക്ഷിക്കുവാൻ കഴിവില്ലാതെ മരണഘട്ടത്തിൽപ്പോലും വിഷയങ്ങളെ കാമിക്കുന്നതു് ആശ്ചര്യകരമാകുന്നു.

ഇഹാമുത്ര വിരക്തസ്യ നിത്യാനിത്യവിവേകിനഃ
ആശ്ചര്യം മോക്ഷകാമസ്യ മോക്ഷാദേവ ബിഭീഷികാ 8

വിഷയവിരക്തി, നിത്യാനിത്യവിവേകം, മോക്ഷാഭിലാഷം മുതലായ് എല്ലാ യോഗ്യതകളും തികഞ്ഞവർക്കും ചിലപ്പോൾ സ്വന്തം മുക്തിഭാവം നശിക്കുന്നതു് ഭയകാരണമായിത്തീരുന്നു. ഇതു് ആശ്ചര്യംതന്നെ.

വ്യക്തിഭാവമാണു് ജീവഭാവം അതിന്റെ നാശമാണു് വാസ്തവത്തിൽ മോക്ഷം. തങ്ങളുടെ ലക്ഷ്യം വ്യക്തിഭാവത്തിന്റെ നാശമാണെങ്കിലും, സാധകന്മാർക്കു് ചിലപ്പോൾ വ്യക്തിത്വം നശിച്ചുപോകുന്നതു് അനുഭവപ്പെടുമ്പോൾ സാധാരണന്മാർക്കു് മരണഘട്ടത്തിൽ എന്നപോലെ ഭയം ജനിക്കുന്നതു് അപൂർവ്വമല്ല.

ധീരസ്തു ഭോജ്യമാനോപി പീഡ്യമാനോപി സർവ്വദാ
ആത്മാനം കേവലം പശ്യൻ ന തുഷ്യതി; ന കുപ്യതി 9

ജ്ഞാനിയുടെ സ്ഥിതി ഒന്നു് വേറെതന്നെയാണു്. സുഖത്തിലും ദുഃഖത്തിലും ഒരുപോലെ അദ്ദേഹം ആത്മാവിനെമാത്രം ദർശിക്കുന്നു. അദ്ദേഹത്തിനു് സുഖത്തിൽ ആശയോ ദുഃഖത്തിൽ കോപമോ ഇല്ല.

**ചേഷ്ടമാനം ശരീരം സ്വം പശ്യത്യന്യശരീരവത്**
**സംസ്തവേ ചാപി നിന്ദായാം കഥംക്ഷുഭ്യേന്മഹാശയഃ? 10**

ഒരു ജ്ഞാനിയുടെ ദൃഷ്ടിയിൽ വ്യാപരിക്കുന്ന സ്വന്തം ശരീരവും അന്യശരീരവും തമ്മിൽ യാതൊരു വ്യത്യാസവുമില്ല. അദ്ദേഹത്തിന് ഒരു ശരീരത്തിലും മമതാഭിമാനമില്ല. ദേഹാഭിമാനമില്ലാത്ത ആ മഹാത്മാവിന് സ്തുതിയും നിന്ദയും ഒരുപോലെയാണ്. ഒന്നിലും യാതൊരു ക്ഷോഭവുമുണ്ടാകയില്ല.

**മായാമാത്രമിദം വിശ്വം പശ്യൻ വിഗതകൌതുകഃ**
**അപി സന്നിഹിതേ മൃത്യൌ കഥം ത്രസ്യതി ധീരധീ? 11**

ഈ ലോകം വെറും ഭ്രമം മാത്രമാണെന്ന വ്യക്തമായി കണ്ടുകൊണ്ടിരിക്കുന്ന ജ്ഞാനിക്ക് ഒന്നിലും ഒരു കൗതുകമില്ല. സ്ഥിരചിത്തനായ ആ മഹാത്മാവിന് മരണം സമീപിക്കുമ്പോഴും യാതൊരു ഭയവുമില്ല. ദേഹേന്ദ്രിയാദികൾക്കാണ് ജനനവും മരണവും എന്നും അവയുടെ സാക്ഷിമാത്രമായ തന്നെ ഇതൊന്നും ബാധിക്കയില്ലെന്നും ജ്ഞാനിക്ക വ്യക്തമായി അറിയാം.

**നിസ്പൃഹം മാനസം യസ്യ നൈരാശ്യേപി മഹാത്മനഃ**
**തസ്യാ ff ആത്മജ്ഞാനതൃപ്തസ്യ തുലനാ കേനജായതേ?**

ജ്ഞാനിക്ക് വിഷയങ്ങളിൽ ആശയില്ലെന്നമാത്രമല്ല വിഷയവൈരാഗ്യത്തിലും ആശയില്ല! വാസ്തവത്തിൽ ആത്മജ്ഞാനി രാഗിയുമല്ല, വിരക്തനുമല്ല. ഭാവത്തിലും, അഭാവത്തിനും അതീതമാണ് ജ്ഞാനിയുടെ സ്ഥിതി. ചുരുക്കത്തിൽ തൻെറ സ്വരൂപമായ ജ്ഞാനത്തിൽ സംതൃപ്തനായിരിക്കുന്ന ജ്ഞാനിക്ക് ഉപമയായി ലോകത്തിൽ യാതൊന്നുംതന്നെയില്ല.

സ്വഭാവാദേവജാനാതി ദൃശ്യമേതന്ന കിംചന
ഇദം ഗ്രാഹ്യമിദം ത്യാജ്യം സകിം പശ്യതി ധീരധീഃ 13

ഈ വിഷയപ്രപഞ്ചം അസത്യമാണെന്ന് സ്വാഭാവികമായിത്തന്നെ അറിഞ്ഞുംകൊണ്ടിരിക്കുന്ന സ്ഥിരചിത്തനായ ജ്ഞാനി കൊള്ളേണ്ടുന്നതെന്നോ തള്ളേണ്ടതെന്നോ എന്തിനെപ്പററിയെങ്കിലും വിചാരിക്കുമോ.

അന്തസ്ത്യക്തകഷായസ്യ നിർദ്വന്ദ്വസ്യ നിരാശിഷഃ
യദൃഛയാഗതോഭോഗോന ദുഃഖായ ന തുഷ്ടയേ 14

ഉള്ളിൽ വിഷയവാസന ഇല്ലാത്തവനും ശീതോഷ്ണാദി ദ്വന്ദ്വങ്ങൾക്ക് അതീതനും നിസ്പൃഹനുമായ ജ്ഞാനിക്ക് യാദൃഛികമായി വന്നുചേരുന്ന വിഷയാനുഭവം സുഖത്തിനൊ ദുഃഖത്തിനൊ കാരണമാകുന്നില്ല.

*—*

## അദ്ധ്യായം 4

അഷ്ടാവക്രഉവാച:

ഹന്താത്മജ്ഞസ്യ ധീരസ്യ ഖേലതോഭോഗലീലയാ
നഹി സംസാരവാഹീകൈ ർമ്മൂഢൈഃ സഹസമാനതാ 1

ആത്മജ്ഞാനിയായ മഹാത്മാവിൻെറ സ്ഥിതി ആശ്ചര്യകരമാകുന്നു! അദ്ദേഹത്തിൻെറ ജീവിതം സുഖദുഖാനുഭവങ്ങളെക്കൊണ്ടുള്ള ഒരു ക്രീഡ മാത്രമാണ്. മോഹാത്മബുദ്ധികളായ മൂഢന്മാക്കാകട്ടെ ജീവിതം ഒരു ഭാരമാകുന്നു. വണ്ടിക്കാളകളെപ്പോലെ ജീവിതഭാരം വലിക്കുന്ന മനുഷ്യമൃഗങ്ങൾക്കും ആത്മജ്ഞാനിയായ മഹാപുരുഷനും തമ്മിൽ യാതൊരു സദൃശ്യവും ഇല്ല.

യൽപദം പ്രേപ്സവോദീനാഃ ശക്രാദ്യാഃ സർവ്വദേവതാഃ
അഹോ! തത്ര സ്ഥിതോയോഗി ന ഹർഷമുപഗച്ഛതി. 2

ഇന്ദ്രാദികളായ സകല ദേവന്മാരും ദുഃഖശാന്തിക്കായി യാതൊരു സ്ഥാനത്തിൽ എത്തിച്ചേരുന്നതിനു് ആഗ്രഹിക്കുന്നുവോ അവിടെത്തന്നെ ആത്മജ്ഞാനി സദാ സ്ഥിതിചെയ്യുന്നു ആ സ്ഥാനം തനിക്കു് സ്വതസ്സിദ്ധമായതുകൊണ്ടു് അദ്ദേഹത്തിനു യാതൊരു വിജയാഹ്ളാദവും തോന്നുന്നില്ല. ഈ നില എത്രയോ മഹത്വമേറിയതാകുന്നു.

തജ്ഞസ്യ പുണ്യപാപാഭ്യാം സ്പർശോഹ്യന്തർന്ന ജായതേ
നഹ്യാകാശസ്യ ധൂമേന ദൃശ്യമാനാപി സംഗതിഃ 3

ആകാശത്തിൽ കാണുന്ന പുക ആകാശത്തെ മലിനമാക്കുന്നില്ല. ഇതുപോലെ ബാഹ്യദൃഷ്ടിയിൽ തോന്നുന്ന പുണ്യപാപങ്ങൾ ജീവന്മുക്തനെ സ്പർശിക്കുന്നില്ല.

ആത്മൈവേദം ജഗത്സർവ്വം ജ്ഞാതം യേന മഹാത്മനാ
യദൃച്ഛയാ വർത്തമാനം തം നിഷേദ്ധും ക്ഷമേത കഃ? 4

ഈ വിഷയപ്രപഞ്ചം മുഴുവൻ താൻമാത്രമാകുന്നു എന്നു് ആത്മജ്ഞാനി പ്രത്യക്ഷമായിട്ടു് അറിയുന്നു. അദ്ദേഹം ഫലേച്ഛയാൽ പ്രേരിതനാകാതെ യദൃച്ഛാജീവിതം നയിക്കുന്നു. ആ മഹാത്മാവിനു് വിധിയും നിഷേധവും ബാധകമല്ല. രണ്ടിനും അദ്ദേഹം അതീതൻ ആകുന്നു.

ആബ്രഹ്മസ്തംബപര്യന്തേ ഭൂതഗ്രാമേ ചതുർവ്വിധേ
വിജ്ഞസ്യൈവഹിസാമർത്ഥ്യമിച്ഛാനിച്ഛാവിവർജ്ജനേ 5

ബ്രഹ്മാവുമുതൽ പുൽക്കൊടിവരെയുള്ള ജീവരാശികളിൽ ആത്മജ്ഞാനിക്കുമാത്രമേ രാഗദ്വേഷങ്ങളെ ത്യജിക്കുവാൻ ശക്തിയുള്ളു.

ആത്മാനമദ്വയം കശ്ചിൽ ജാനാതി ജഗദീശ്വരം
യദ്വേത്തി തൽ സ കുരുതേ ന ഭയം തസ്യ കുത്രചിത് 6

അദ്വിതീയനായ ജഗദീശ്വരനാണ് ആത്മാവ് എന്നുള്ള തത്വജ്ഞാനം സിദ്ധിക്കുന്നവർ വളരെ ചുരുക്കമാണ്, അങ്ങിനെയുള്ള ജ്ഞാനം സിദ്ധിച്ചവന്റെ വ്യാപാരങ്ങളെ ഫലേച്ഛ അനിഷ്ടഭയം മുതലായ യാതൊന്നും നിയന്ത്രിക്കുന്നില്ല.

*---*

## അദ്ധ്യായം 5

അഷ്ടാവക്ര ഉവാച: —

നതേസംഗോസ്തി കേനാപി കിം ശുദ്ധസ്ത്യക്തുമിച്ഛസി?
സംഘാതവിലയം കുർവ്വന്നേവമേവ ലയം വ്രജ. 1

അഷ്ടാവക്രൻ പറഞ്ഞു–

അല്ലയോ ജനക നിനക്ക് ദേഹാദിവിഷയങ്ങളോട് യാതൊരു ബന്ധവുമില്ല അതിനാൽ ശുദ്ധനായ നിനക്ക് വാസ്തവത്തിൽ ത്യജിക്കേണ്ടതായി എന്തുണ്ട്? ദേഹം, ഇന്ദ്രിയങ്ങൾ, മനസ്സ് ഇവയെ അവയുടെ അധിഷ്ഠാനമായ ബോധത്തിൽ ലയിപ്പിച്ചിട്ട് അങ്ങിനെ ലയിപ്പിച്ചവനായ നീയും സ്വസ്വരൂപമായ അതിൽത്തന്നെ ലയത്തെ പ്രാപിച്ചാലും.

ഉദേതി ഭവതോ വിശ്വം വാരിധേരിവ ബുൽബുദഃ
ഇതി ജ്ഞാത്വൈകമാത്മാനമേവമേവ ലയം വ്രജ. 2

സമുദ്രത്തിൽനിന്നും കുമിള എന്നപോലെ നിന്നിൽ നിന്നാണ് ജഗത്ത് ഉണ്ടാകുന്നതു്. ഇപ്രകാരം സർവ്വത്തിനും അധിഷ്ഠാനമായ വസ്തു താൻ ഒന്നുമാത്രമാണ് എന്നറിഞ്ഞിട്ട് അങ്ങിനെ അറിഞ്ഞവനായ നീ സ്വസ്വരൂപത്തിൽത്തന്നെ ലയത്തെ പ്രാപിച്ചാലും.

പ്രത്യക്ഷമപ്യവസ്തുത്വാദ്വിശ്വം നാസ്ത്യമലേ ത്വയി
രജ്ജുസർപ്പഇവ വ്യക്തമേവമേവ ലയം വ്രജ 3

നിന്നിൽനിന്നും ലോകം ഉണ്ടാകുന്നു എന്നു പറഞ്ഞതു് ബാഹ്യദൃഷ്ടിയിൽ മാത്രമാണു് സൂക്ഷിച്ചാൽ ഒന്നും ഉണ്ടാകുന്നില്ല. ഇന്ദ്രിയങ്ങൾക്ക പ്രത്യക്ഷമാണെങ്കിലും ഈ ലോകം അസത്യമാകുന്നു. രജ്ജുവിൽ സർപ്പമെന്നപോലെ നിന്നിൽ തോന്നുന്ന ദേഹാദിപ്രപഞ്ചം ശുദ്ധനായ നിന്നിൽ വാസ്തവത്തിൽ സ്ഥിതിചെയ്യുന്നില്ല. ഈ തത്വം അറിയുകതന്നെയാണു് വിഷയങ്ങളെ ലയിപ്പിക്കുക എന്നു പറയുന്നതു്. ഇപ്രകാരമുള്ള വിഷയലയത്തെ സാധിച്ചിട്ടു് അങ്ങനെ ലയിപ്പിച്ചവനായ നീയും സ്വസ്വരൂപത്തിൽത്തന്നെ ലയത്തെ പ്രാപിച്ചാലും.

സമദുഃഖസുഖഃ പൂർണ്ണആശാനൈരാശ്യയോഃ സമഃ
സമജീവിതമൃത്യുഃ സന്നേവമേവ ലയം വ്രജ. 4

സുഖദുഃഖങ്ങളിലും രാഗദ്വേഷങ്ങളിലും ജീവിതത്തിലും മരണത്തിലും നിനക്കു് സമത്വബുദ്ധിയുണ്ടാകട്ടെ സർവ്വത്തിലും സമബുദ്ധിയായിത്തീർന്ന നീയും സ്വസ്വരൂപത്തിൽത്തന്നെ ലയത്തെ പ്രാപിച്ചാലും.

## അദ്ധ്യായം 6

അഷ്ടാവക്ര ഉവാച—

ആകാശവദനന്തോഹം ഘടവൽ പ്രകൃതം ജഗത്
ഇതി ജ്ഞാനം തഥൈതസ്യ ന ത്യാഗോന ഗ്രഹോലയഃ 1

അഷ്ടാവക്രൻ പറഞ്ഞു—

ആകാശംപോലെ അപരിച്ഛിന്നൻ ആണു് ഞാൻ. പ്രകൃതികാര്യമെന്നു പറയപ്പെടുന്ന ഈ വിഷയപ്രപഞ്ചം

ഘടാകാശംപോലെയും ആകുന്നു. ആത്മാവിനെയും, പ്രപഞ്ചത്തെയുംപററി ഇപ്രകാരം അറിയുന്നതാണ് ശരിയായ അറിവ്. ഈ നിലയിൽ വിഷയപ്രപഞ്ചത്തെ ത്യജിക്കുക എന്നോ, സ്വീകരിക്കുക എന്നോ, ലയിപ്പിക്കുക എന്നോ പറയുന്നതിന് യാതൊരർത്ഥവുമില്ല. ഉപരിവിപ്ലവദൃഷ്ടിയിൽമാത്രമേ ത്യാഗവും സ്വീകാര്യവും ലയവുമുള്ളു. എന്തെന്നാൽ ഘടാകാശതുല്യമായ വിഷയപ്രപഞ്ചത്തിനും, മഹാകാശതുല്യമായ ആത്മാവിനുംതമ്മിൽ യാതൊരുഭേദവും ഇല്ല; രണ്ടും ഒന്നുതന്നെയാണ്.

മഹോദധിരിവാഹം സ പ്രപഞ്ചോ വീചിസന്നിഭഃ
ഇതി ജ്ഞാനം തഥൈതസ്യ ന ത്യാഗോ ന ഗ്രഹോ ലയഃ 2

ഞാൻ മഹാസമുദ്രത്തിലെ ജലംപോലെയും, വിഷയപ്രപഞ്ചം തിരമാലപോലെയും ആകുന്നു. ഇങ്ങനെയുള്ള അറിവാണ് ശരിയായ അറിവ്. ഈ നിലയിൽ വിഷയപ്രപഞ്ചത്തെ തള്ളുകയോ, കൊള്ളുകയോ, ലയിപ്പിക്കുകയോ വാസ്തവത്തിൽ സംഭാവ്യമല്ല.

അഹം സ ശുക്തിസംകാശോ രൂപ്യവദ്വിശ്വകല്പനാ
ഇതി ജ്ഞാനം തഥൈതസ്യ ന ത്യാഗോ ന ഗ്രഹോ ലയഃ 3

മുത്തുച്ചിപ്പി വെള്ളിയായിതോന്നുന്നതുപോലെ ബോധസ്വരൂപനായ ഞാനാണ് ഈ പ്രപഞ്ചമായിത്തോന്നുന്നത്. ഈ അറിവാണ് ശരിയായ അറിവ്. ഈ അറിവു നേടുകയല്ലാതെ ഒരു മുമുക്ഷുവിന് വാസ്തവത്തിൽ തള്ളുകയോ കൊള്ളുകയോ ലയിപ്പിക്കുകയോ ചെയ്യേണ്ടതായി യാതൊന്നുമില്ല,

അഹംവാ സർവഭൂതേഷു സർവഭൂതാന്യഥോ മയി
ഇതി ജ്ഞാനം തഥൈതസ്യ ന ത്യാഗോ ന ഗ്രഹോ ലയഃ 4

സർവ്വഭൂതങ്ങളിലും ഞാൻ ഉണ്ടെന്നും, എന്നിലാണ് സർവ്വഭൂതങ്ങളും പ്രകാശിക്കുന്നതെന്നും അറിയുക. ചുരുക്കത്തിൽ സർവ്വപ്രപഞ്ചവും എന്മയമാകുന്നു എന്നറിയുക ഇതാണ് ശരിയായ അറിവ്. ഈ അറിവ് സിദ്ധിച്ചാൽ എന്തെങ്കിലും ത്യജിക്കുക എന്നോ സ്വീകരിക്കുക എന്നോ പറയുന്നതിന് അർത്ഥമില്ല. അതുപോലെ ഒന്നിനെ മറ്റൊന്നിൽ ലയിപ്പിക്കുക എന്നുള്ളതും നിരർത്ഥകമാണ്. എന്തെന്നാൽ ആത്മാവ് ഒന്നുമാത്രമേ വാസ്തവത്തിൽ ഉള്ളൂ.

*—*

## അദ്ധ്യായം 7

ജനക ഉവാച—

മയ്യനന്തമഹാംഭോധൗ വിശ്വപോത ഇതസ്തതഃ
ഭ്രമതി സ്വാന്തവാതേന ന മമാഽസ്ത്യസഹിഷ്ണുതാ–

ഞാൻ ആകുന്ന മഹാസമുദ്രത്തിൽ പ്രപഞ്ചമാകുന്ന കപ്പൽ മനസ്സാകുന്ന കാറ്റുകൊണ്ട് അങ്ങുമിങ്ങും ഓടുന്നു. അതുസംബന്ധിച്ച് എനിക്കു യാതൊരു ചിന്തയുമില്ല.

മയ്യനന്തമഹാംഭോധൗ ജഗദ്വീചിഃ സ്വഭാവതഃ
ഉദേതു വാഽസ്തമായാതു ന മേ വൃദ്ധിർന്ന ച ക്ഷതിഃ 2

ഞാൻ ആകുന്ന മഹാസമുദ്രത്തിൽ പ്രപഞ്ചമാകുന്ന തിരമാല ഉയരട്ടെ, താഴട്ടെ: അതുകൊണ്ട് എനിക്ക് ലാഭമോ ചേതമോ ഇല്ല.

മയ്യനന്തമഹാംഭോധൗ വിശ്വം നാമ വികല്പനാ
അതിശാന്തോ നിരാകാര ഏതദേവാഹമാസ്ഥിതഃ 3

മഹാസമുദ്രതുല്യമായ എന്നിൽ ഒരു സങ്കല്പം മാത്രമാണ് പ്രപഞ്ചം. ഞാൻ നിരാകാരനും ക്ഷോഭലേശം ബാധി

ക്കാത്ത ശാന്തിസ്വരൂപനും ആകുന്നു. ഈ ശാന്തിസ്വരൂപ ത്തിൽത്തന്നെ ഞാനു സദാ സ്ഥിതിചെയ്യുന്നു.

ആത്മാ ഭാവേഷു നോ ഭാവസ്തത്രാനന്തേ നിരഞ്ജനേ
ഇത്യസക്തോസ്പൃഹഃ ശാന്തഏതദേവാഹമാസ്ഥിതഃ 4

വിഷയങ്ങൾക്ക് നിർല്ലേപമായ ആത്മാവുമായി യാതൊരു സംബന്ധവും ഇല്ല. അതിനാൽ അസംഗനും, നിസ്പൃഹനും ശാന്തനുമായ ഞാൻ ഈ ശാന്തിസ്വരൂപ ത്തിൽത്തന്നെ സദാ സ്ഥിതിചെയ്യുന്നു.

അഹോ! ചിന്മാത്രമേവാഹമിന്ദ്രജാലോപമം ജഗത്
അതോമമ കഥം കുത്ര ഹേയോപാദേയകല്പനാ 5

ആശ്ചര്യം! ഞാൻ ബോധംമാത്രമാകുന്നു. ലോകം ഇന്ദ്രജാലംപോലെ അസത്യമാകുന്നു. അതിനാൽ എനി ക്ക് തള്ളേണ്ടതോ, കൊള്ളേണ്ടതോ ആയി യാതൊന്നും ഇല്ല.

*—*

## അദ്ധ്യായം 8

അഷ്ടാവക്രഉവാച—

തദാ ബന്ധോ യദാ ചിത്തം കിഞ്ചിദ്വാഞ്ഛതി ശോചതി
കിഞ്ചിന്മുഞ്ചതിഗൃഹ്ണാതികിഞ്ചിദ്ധൃഷ്യതികുപ്യതി 1

അഷ്ടാവക്രൻ പറഞ്ഞു—

മനസ്സ് എന്തെങ്കിലും ആശിക്കുകയോ, ദുഃഖിക്കുക യോ എന്തെങ്കിലും തള്ളിക്കളയുകയോ, സ്വീകരിക്കുക യോ, സുഖിക്കുകയോ, കോപിക്കുകയോ ചെയ്യുമ്പോൾ മാത്രമാണ് ഒരുവനു സംസാരബന്ധം സംഭവിക്കുന്നുള്ളൂ.

തദാ മുക്തിര്യദാ ചിത്തം ന വാഞ്ഛതി ന ശോചതി
ന മുഞ്ചതി ന ഗൃഹ്ണാതി ന ഹൃഷ്യതി ന കുപ്യതി 2

മുമ്പ് പറഞ്ഞതിനു വിപരീതമായി മനസ്സ് ആശപ്പെടുകയോ, ദുഃഖിക്കുകയോ, എന്തെങ്കിലും തള്ളുകയോ, സ്വീകരിക്കുകയോ, സന്തോഷിക്കുകയോ, കോപിക്കുകയോ ചെയ്യാതിരുന്നാൽ അതുതന്നെയാണ് മോക്ഷം.

തദാ ബന്ധോ യദാ ചിത്തം സക്തം കാസ്വപി ദൃഷ്ടിഷു
തദാ മോക്ഷോ യദാ ചിത്തമസക്തം സർവ്വദൃഷ്ടിഷു 3

എതെങ്കിലും വിഷയദൃഷ്ടിയിൽ മനസ്സ് സക്തമാകുമ്പോൾ ബന്ധം ഉണ്ടാകുന്നു. ഒരു വിഷയദൃഷ്ടിയിലും മനസ്സ് സക്തമാകാതിരുന്നാൽ അതുതന്നെയാണ് മോക്ഷം.

യദാ നാഹം തദാ മോക്ഷോ യദാഽഹം ബന്ധനം തദാ
മത്വേതി ഹേലയാ കിഞ്ചിൽ മാ ഗൃഹാണ വിമുഞ്ച മാ 4

ഞാൻ എന്നുള്ള അഭിമാനം ഇല്ലെങ്കിൽ അതുതന്നെയാണ് മോക്ഷം. ഞാൻ എന്ന അഭിമാനം ഉള്ളപ്പോൾ ബന്ധവും ഉണ്ട്. ഈ തത്വം മനസ്സിലാക്കിയിട്ട് നിശ്ചിന്തനായി ജീവിച്ചാലും ഒന്നിനേയും കൈക്കൊള്ളേണ്ട. ഒന്നും ത്യജിക്കുകയും വേണ്ടാ.

—**—

## അദ്ധ്യായം 9

അഷ്ടാവക്രഉവാച:

കൃതാകൃതേ ച ദ്വന്ദ്വാനി കദാ ശാന്തിനി കസ്യവാ
ഏവം ജ്ഞാത്വേഹ നിർവ്വേദാൽ ഭവ ത്യാഗപരോഽവ്രതീ 1

അഷ്ടാവക്രൻ പറഞ്ഞു:– കർമ്മംചെയ്യുക, ചെയ്യാതിരിക്കുക സുഖദുഃഖാദിദ്വന്ദ്വങ്ങൾ ഇവ ആർക്കെങ്കിലും

എപ്പോഴെങ്കിലും പൂർണ്ണമായി അവസാനിച്ചിട്ടുണ്ടോ? ഈ ലോകം സ്വഭാവത്തെപ്പററി അറിയുന്നതു് നിർവ്വേദത്തിന്ന കാരണമാണു്. ആ വഴിക്കു് നീ ത്യാഗിയും നിസ്പൃഹനും ആയിത്തീർന്നാലും.

കസ്യാപി താത ധന്യസ്യ ലോകചേഷ്ടാവലോകനാൽ
ജീവിതേച്ഛാ ബുഭുക്ഷാച ബുഭുത്സോപശമം ഗതാ

കുഞ്ഞേ! സുകൃതികളായ അപൂർവ്വം ചിലക്കുമാത്രമേ ശരിയായ വിധത്തിൽ ലോകസ്വഭാവം പരിശോധിച്ചു അറിയുവാനും അതുവഴി നിർവേദം സിദ്ധിക്കുവാനും ഭാഗ്യമുണ്ടാകുന്നുള്ളൂ. അത്തരം സുകൃതികൾക്കു ജീവിക്കുവാനും വിഷയസുഖം അനുഭവിക്കുവാനും ഉള്ള ആശ നശിച്ചിട്ടു മോക്ഷത്തിൽ ആശയുണ്ടാകുന്നു! ഒടുവിൽ അവക്കു് മോക്ഷം ലഭിക്കുന്നതോടുകൂടി മോക്ഷേച്ഛയും ശമിക്കുന്നു. ഇങ്ങനെ സർവ്വവിധമായ ആശയും നിശ്ശേഷം നശിച്ചിരിക്കുന്ന സ്ഥിതി എത്രയോ ചുരുക്കം ചിലക്കുമാത്രമേ ഈ ലോകത്തിൽ സിദ്ധിക്കുന്നുള്ളൂ.

അനിത്യം സർവമേവേദം താപത്രിതയദൂഷിതം
അസാരം നിന്ദിതം ഹേയമിതി നിശ്ചിത്യ ശാമ്യതി

അസ്ഥിരത്വം ആധിഭൗതികം ആദ്ധ്യാത്മികം ആധിദൈവികം ഇങ്ങനെ മൂന്നുതരത്തിലുള്ള ദുഃഖങ്ങളെ ഒഴിച്ചുനിറുത്തുവാൻ പാടില്ലാത്ത സ്ഥിതി, നിസ്സാരത മുതലായ ദോഷങ്ങൾനിമിത്തം ഈ ലോകജീവിതം നിന്ദ്യവും ത്യാജ്യവും ആണെന്നു തീർച്ചയാക്കിയിട്ടു് ബുദ്ധിമാനായ മനുഷ്യൻ ഇതിൽ നിർവ്വേദം പ്രാപിക്കുന്നു.

കോസൗ കാലോ?വയഃ കിംവായത്ര ദ്വന്ദ്വാനി നോനൃണാം
താന്യുപേക്ഷ്യ യഥാപ്രാപ്തവർത്തീസിദ്ധിമവാപ്നുയാൽ

രാഗദ്വേഷങ്ങളും ശീതോഷ്ണങ്ങളും മുതലായ ദ്വന്ദ്വങ്ങളും ഇല്ലാതെ മനുഷ്യന് ജീവിതത്തിൽ ഏതെങ്കിലും ഒരു പ്രായമോ കാലഘട്ടമോ സംഭവിക്കുന്നില്ല. രാഗദ്വേഷാദിദ്വന്ദ്വങ്ങളെ ഉപേക്ഷിച്ചിട്ട് സ്വാഭാവികമായി സ്വയം വന്നുചേരുന്ന വിഷയങ്ങളെക്കൊണ്ട് തൃപ്തിപ്പെട്ട് ജീവിക്കുന്നവൻ ജീവിതത്തിൽ വിജയിയായിത്തീരും.

നാനാമതം മഹർഷീണാം സാധൂനാം യോഗിനാം തഥാ
ദൃഷ്ട്വാ നിർവ്വേദമാപന്നഃ കോന ശാമ്യതി പൂരുഷഃ 5

മഹർഷിമാരുടേയും അതുപോലെ പൂജ്യന്മാരായ മററു യോഗികളുടേയും മതങ്ങൾ ഒന്നിനൊന്ന് വിരുദ്ധമായിരിക്കുന്നു. അതിൽ യുക്തായുക്തവിവേചനംചെയ്ത് പരമാർത്ഥം ഇന്നതെന്നു കണ്ടുപിടിക്കുന്നതു ദുഷ്കരമാണ്. ഈ വാസ്തവം ആലോചിച്ചാൽ ശാസ്ത്രപാണ്ഡിത്യം സമ്പാദിക്കുന്നതിൽ ബുദ്ധിമാനായ മനുഷ്യൻ വിരക്തനായിത്തീരുന്നു.

കൃത്വാ മൂർത്തിപരിജ്ഞാനം ചൈതന്യസ്യ നകിം ഗുരുഃ
നിർവ്വേദസമതായുക്ത്യാ യസ്താരയതി സംസൃതേഃ 6

(ശാസ്ത്രാഭ്യാസം പ്രയോജനപ്പെടുകയില്ലെങ്കിൽ ഒരുവന് ആത്മജ്ഞാനം സിദ്ധിക്കുവാനുള്ള ഉപായം എന്താണ് എന്നുള്ള ആശങ്കു് സമാധാനമാണ് ആറാമത്തെ ശ്ലോകം)

വിഷയങ്ങളിൽ വിരക്തി, രാഗദ്വേഷാദിദ്വന്ദ്വങ്ങളിൽ സമത്വബുദ്ധി, യുക്തിപൂർവ്വമായ വിചാരം ഇവനിമിത്തം നിർവ്വിഷയമായ ബോധത്തിൻെറ സ്വരൂപം സ്വയം സാക്ഷാൽകരിച്ചിട്ട് ജിജ്ഞാസുക്കളെ സംസാരദുഃഖത്തിൽനിന്നുകരകയററുന്ന ഗുരു ലോകത്തിൽ ഇല്ലാതെപോയിട്ടുണ്ടോ? (ആവശ്യക്കാരന്ന് വാസ്തവത്തിൽ ഗുരുദർശനം

സുലഭമാകുന്നു. തീവ്രമായ ജിജ്ഞാസയുണ്ടെങ്കിൽ മനുഷ്യക്ക് ജ്ഞാനിയും ജീവന്മുക്തനുമായ ഗുരുവിനെ ലഭിക്കുന്നതിനും ഗുരുകാരുണ്യംകൊണ്ട് ആത്മസാക്ഷാൽകാരം സിദ്ധിക്കുന്നതിനും യാതൊരു പ്രയാസവും ഇല്ല)

പശ്യ ഭൂതവികാരാംസ്ത്വം ഭൂതമാത്രാൻ യഥാർത്ഥതഃ
തൽക്ഷണാൽബന്ധനിർമ്മുക്തഃസ്വരൂപസ്ഥോഭവിഷ്യസി

മണ്ണിന്റെ വികാരങ്ങളായ കുടം, ചട്ടി മുതലായത്തു ന്ത്വരൂപത്തിൽ മണ്ണുമാത്രമാകുന്നു. ജലത്തിന്റെ വികാരങ്ങളായ തിര, നുര മുതലായത്തു് ജലംമാത്രമാകുന്നു. കുടം, തിര മുതലായത്തു വെറും നാമംമാത്രമാണു്. ഇപ്രകാരം സർവ്വഭൂതങ്ങളുടെയും വികാരങ്ങൾ അതാതു ഭൂതം മാത്രമാകുന്നു. ഈ പരമാർത്ഥം ശരിക്കു ധരിക്കുന്നപക്ഷം ഭൂതവികാരമായ ദേഹം പൃഥിവി മുതലായ ഭൂതങ്ങൾ മാത്രമാണെന്നും, അതല്ലാതെ ദേഹം എന്നൊന്നു് ഉണ്ടായിട്ടെ ഇല്ലെന്നും പ്രത്യക്ഷത്തിൽ അനുഭവപ്പെടും. ആ അനുഭവം ഉണ്ടാകുന്ന ക്ഷണത്തിൽത്തന്നെ ദേഹാഭിമാനമാകുന്ന ബന്ധം നശിച്ചുപോകും. സ്വസ്വരൂപമായ ബോധത്തിൽ നീ പ്രതിഷ്ഠയെ പ്രാപിക്കുകയും ചെയ്യും.

വാസനാ ഏവ സംസാരഇതി സർവ്വാ വിമുഞ്ചതാഃ
തത്ത്യാഗോ വാസനാത്യാഗാൽ സ്ഥിതിരദ്യ യഥാ തഥാ 7

വാസനതന്നെയാണു് സംസാരം അതിനാൽ സർവ്വവാസനകളെയും നീ ത്യജിക്കണം. വാസനാത്യാഗംകൊണ്ടു് സംസാരം സ്വയം ത്യജിക്കപ്പെടുന്നു. ആ നിലയിൽ നീ സർവ്വതന്ത്രസ്വതന്ത്രനായി ഭാവിക്കുന്നു. യാതൊന്നും അപ്പോൾ നിനക്കു് ബന്ധഹേതുവാകയില്ല.

## അദ്ധ്യായം 10

അഷ്ടാവക്രഉവാച:—

വിഹായ വൈരിണം കാമമർത്ഥം ചാനർത്ഥസംകുലം
ധർമ്മമപ്യേതയോഹേതും സർവ്വത്രാ/നാദരംകുരു 1

അഷ്ടാവക്രൻ പറഞ്ഞു:—ധർമ്മം, അർത്ഥം, കാമം, മോക്ഷം ഈ നാലു പുരുഷാർത്ഥങ്ങളിൽ കാമം മോക്ഷത്തിന്റെ ശത്രുവാകുന്നു, അർത്ഥം അനർത്ഥബഹുളവുമാണ്. ഇവ രണ്ടിനും കാരണമാണ് ധർമ്മം. അതിനാൽ ധർമ്മാർത്ഥകാമങ്ങൾ മൂന്നിനേയും ഉപേക്ഷിച്ചിട്ട് നീ സർവ്വവിഷയങ്ങളിലും ഉദാസീനനായി ഭവിച്ചാലും.

സ്വപ്നേന്ദ്രജാലവൽ പശ്യ ദിനാനി ത്രീണിപഞ്ച വാ
മിത്രക്ഷേത്രധനാഗാരദാരദായാദിസംപദഃ 2

സ്നേഹിതന്മാർ, ഭൂസ്വത്ത്, ധനം, ഗൃഹം, ഭാര്യ, പുത്രന്മാർ മുതലായ സമ്പത്ത് ഏതാനും ദിവസത്തേക്ക് മാത്രമേ നിലനില്ക്കുന്നുള്ളു. ക്ഷണഭംഗുരമായ ആ സമ്പത്തൊക്കെ സ്വപ്നവും, ഇന്ദ്രജാലവുംപോലെ ഒരു വിഭ്രമം മാത്രമാകുന്നു. ഈ പരമാർത്ഥം നീ ആലോചിച്ചുനോക്ക്.

യത്ര യത്ര ഭവേൽ തൃഷ്ണാ സംസാരം വിദ്ധി തത്രവൈ
പ്രൗഢവൈരാഗ്യമാശ്രിത്യ വീതതൃഷ്ണഃ സുഖീഭവ

വിഷയതൃഷ്ണ ഉള്ളിടത്തോളംകാലം സംസാരദുഃഖത്തിന് അറുതിയില്ലെന്ന് നീ ധരിക്കുക. അതിനാൽ സുദൃഢമായ വൈരാഗ്യത്തെ അവലംബിച്ച് സകല തൃഷ്ണയെയും നശിപ്പിച്ചാലും. അങ്ങിനെ നീ സുഖിയായി ഭവിച്ചാലും.

തൃഷ്ണാമാത്രാത്മകോബന്ധസ്തന്നാശോ മോക്ഷഉച്യതെ
ഭവാ/സംസക്തിമാത്രേണ പ്രാപ്തിതുഷ്ടിർമ്മുഹുർമ്മുഹുഃ 4

തൃഷ്ണ മാത്രമാണ് ബന്ധത്തിൻെറ സ്വരൂപം തൃഷ്ണാനാശമാണ് മോക്ഷമെന്നു പറയപ്പെടുന്നതു് അതിനാൽ വൈരാഗ്യംകൊണ്ടു് ശാശ്വതമായ ആനന്ദം നിനക്കു ലഭിക്കട്ടെ.

ത്വമേകശ്ചേതനഃ ശുദ്ധോജഡം വിശ്വമസത്തഥാ
അവിദ്യാപി ന കിഞ്ചിൽ സാ കാ ബുഭുക്ഷാ തഥാ പിതേ?

ശുദ്ധവും ഏകവും ആയ ബോധം ആകുന്നു. നീ മററുള്ളതെല്ലാം ജഡമാകുന്നു; വാസ്തവത്തിൽ ഇല്ലാത്തതുമാകുന്നു. അജ്ഞാനവും വാസ്തവത്തിൽ അസത്യമാണ്. ഈ നിലയിൽ നിനക്കു് എന്തു ജിജ്ഞാസയാണ് ഉള്ളതു്.

രാജ്യം സുതാഃ കളത്രാണി ശരീരാണി സുഖാനി ച
സംസക്തസ്യാപി നഷ്ടാനി തവ ജന്മനി ജന്മനി 6

രാജ്യം, പുത്രന്മാർ, ഭാര്യമാർ, ശരീരങ്ങൾ, സുഖാനുഭവങ്ങൾ ഇതെല്ലാം വിഷയാസക്തനായിരുന്നിട്ടും നിനക്കു ജന്മങ്ങൾ മാറുന്തോറും നഷ്ടപ്പെട്ടുപോയിട്ടുണ്ടു്.

അലമർത്ഥേന കാമേന സുകൃതേനാഽപി കർമ്മണാ
എഭ്യസ്സംസാരകാന്താരേ ന വിശ്രാന്തമഭൂൽ മനഃ 7

അർത്ഥം, കാമം, സൽകർമ്മം ഇതുകൊണ്ടൊന്നും യാതൊരു പ്രയോജനവുമില്ല. സംസാരമാകുന്ന അരണ്യത്തിൽ വിഷയങ്ങളുടെ പുറകേ ഓടിനടക്കുന്ന നിൻെറ മനസ്സിനു് ഒരിക്കലും വിശ്രമം ലഭിച്ചിട്ടില്ല.

കൃതം ന കതി ജന്മാനി കായേന മനസാ ഗിരാ
ദുഃഖമായാസദം കർമ്മ തദദ്യാഽപ്യുപരമ്യതാം 8

ദേഹംകൊണ്ടും, മനസ്സുകൊണ്ടും, വാക്കുകൊണ്ടും എത്ര എത്ര ജന്മങ്ങളിലായി നീ ദുഃഖകരവും, ശ്രമകരവും ആയ കർമ്മങ്ങൾ ചെയ്തുവരുന്നു? ഇപ്പോഴെങ്കിലും നീ അതു് അവസാനിപ്പിച്ചാലും

## അദ്ധ്യായം 11

അഷ്ടാവക്രഉവാച —

ഭാവാഭാവവികാരശ്ച സ്വഭാവാദിതി നിശ്ചയീ
നിർവ്വികാരോ ഗതക്ലേശഃ സുഖേനൈവോപശാമ്യതി 1

ഉൽപത്തിവിനാശങ്ങളും പരിണാമവും വിഷയസ്വഭാവമാണെന്ന് ശരിക്ക് നിശ്ചയംവന്നാൽ അതുകൊണ്ടു മാത്രം നിഷ്പ്രയാസമായി ഒരുവന് വികാരങ്ങൾക്കും ദുഃഖങ്ങൾക്കും അതീതമായ ശാന്തിസുഖത്തെ പ്രാപിക്കാം.

ഈശ്വരഃ സർവ്വനിർമ്മാതാ നേഹാന്യ ഇതി നിശ്ചയീ
അന്തർഗ്ഗളിതസർവ്വാശഃ ശാന്തഃ ക്വാപി ന സജ്ജതേ 2

മറ്റൊരു ദൃഷ്ടിയിൽ നോക്കുന്നപക്ഷം ഈശ്വരനാണ് സർവ്വവും സൃഷ്ടിക്കുന്നത്. ഈ ലോകത്തിൽ മറ്റാർക്കും തന്നെ യാതൊന്നും ചെയ്യുവാൻ കഴികയില്ല എന്നു കാണുവാൻ കഴിയും. ഈ ഉറപ്പുണ്ടായാൽ അതുകൊണ്ടും ഒരുവൻ ആശകളെല്ലാം നശിച്ച് ഒന്നിലും പറ്റ് ഇല്ലാതെ ശാന്തിസുഖത്തെ പ്രാപിക്കും.

ആപദഃ സമ്പദഃ കാലേ ദൈവാദേവേതി നിശ്ചയീ
തൃപ്തഃ സ്വസ്ഥേന്ദ്രിയോ നിത്യം ന വാഞ്ഛതി ന ശോചതി

സമ്പത്തും ആപത്തും എല്ലാം സ്വകർമ്മഫലമാണെന്നുള്ള നിശ്ചയവും പ്രയോജനകരമാകുന്നു. ഇതുകൊണ്ടും ഇന്ദ്രിയചാപല്യം നശിച്ച് ഒരുവൻ നിത്യതൃപ്തനായിത്തീരുന്നു. അവൻ യാതൊന്നും ആശിക്കുന്നില്ല ദുഃഖിക്കുന്നുമില്ല

സുഖദുഃഖേ ജന്മമൃത്യൂ ദൈവാദേവേതി നിശ്ചയീ
സാധ്യാദർശീ നിരായാസഃ കുർവ്വന്നപി ന ലിപ്യതേ 4

സുഖദുഃഖങ്ങളും, ജനനമരണങ്ങളും എല്ലാം പ്രാരബ്ധകർമ്മത്തിന്റെ ഫലമാണെന്നു നിശ്ചയമുള്ളവന് തന്റെ

ശ്രമംകൊണ്ടു് ഈ ജന്മത്തിൽ നേടേണ്ടതായി യാതൊന്നും കാണുന്നില്ല. അവനു് യാതൊരു പ്രയത്നവും ആവശ്യമില്ലാതെ വരുന്നു. ആ നിലയിൽ എത്തിയവൻ എന്തു കർമ്മം ചെയ്താലും അതുകൊണ്ടൊന്നും അവനു് യാതൊരു ബന്ധവും സംഭവിക്കുന്നില്ല.

ചിന്തയാ ജായതേ ദുഃഖം നാന്യഥേഹേതി നിശ്ചയീ
തയാ ഹീനഃ സുഖീ ശാന്തഃ സർവ്വത്ര ഗളിതസ്പൃഹഃ 5

ഈ ജീവിതത്തിൽ വിഷയചിന്തകൊണ്ടാണു് സർവവിധമായ ദുഃഖവും ഉണ്ടാകുന്നതു്. വിഷയങ്ങളെപ്പറ്റിയുള്ള ചിന്ത നിശ്ശേഷം ഇല്ലാതെയായാൽ യാതൊരു ദുഃഖവും ഉണ്ടാകുന്നതല്ല. ഈ തത്വം ധരിച്ചു് അതിൽ ഉറച്ചുനിന്നാൽ ഒരുവൻ നിശ്ചിന്തനും വിരക്തനും ആയിത്തീരുന്നു. അതുവഴി അവൻ ശാന്തിസുഖത്തെ പ്രാപിക്കുകയുംചെയ്യുന്നു.

നാഹംദേഹോ ന മേ ദേഹോ ബോധോഹമിതി നിശ്ചയീ
കൈവല്യമിവ സംപ്രാപ്തോ ന സ്മരത്യകൃതം കൃതം 6

ഞാൻ ദേഹം അല്ല. ദേഹം എന്റേതുമല്ല. ഞാൻ ബോധംമാത്രമാകുന്നു. ഈ ഉറപ്പു് ഉള്ളവനാണു് മുക്തൻ. താൻ ഒന്നും ചെയ്തിട്ടില്ല എന്നോ എന്തെങ്കിലും ചെയ്തു എന്നോ ആ മഹാത്മാവു് സ്മരിക്കുന്നില്ല.

ആബ്രഹ്മസ്തംബപര്യന്തമഹമേവേതി നിശ്ചയീ
നിർവികല്പഃ ശുചിഃ ശാന്തഃ പ്രാപ്താപ്രാപ്തവിനിർവൃതഃ 7

ബ്രഹ്മാവു്മുതൽ പുൽക്കൊടിവരെയുള്ള സർവവും ഞാൻമാത്രമാണു് എന്നുറപ്പുള്ളവൻ യാതൊരു ഭേദബുദ്ധിയും ഇല്ലാതെ പരിശുദ്ധനും ശാന്തനും ആയിരിക്കുന്നു. അദ്ദേഹം വിഷയങ്ങളുടെ ലാഭത്തിലും അലാഭത്തിലും ഒരുപോലെ തൃപ്തനായിരിക്കുന്നു.

നാനാശ്ചര്യമിദം വിശ്വം ന കിഞ്ചിദിതി നിശ്ചയീ
നിർവാസനഃ സ്ഫൂർത്തിമാത്രോ നകിഞ്ചിദിതിശാമ്യതി

ബാഹ്യദൃഷ്ടിയിൽ അത്ഭുതകരമായിതോന്നുന്ന ഈ പ്രപഞ്ചം വാസ്തവത്തിൽ അസത്യവും ശൂന്യതുല്യവുമാകുന്നു് എന്നുള്ള നിശ്ചയം സിദ്ധിച്ചവൻ യാതൊരു വിഷയവാസനയും ഇല്ലാത്ത ബോധസ്വരൂപൻ ആകുന്നു. ആ മഹാത്മാവു് ഉള്ളതെന്നു സങ്കല്പിക്കാൻകൂടി വയ്യാത്തവിധത്തിൽ ഉണ്മമാത്രവും ശാന്തിമാത്രവും ആയി സ്ഥിതിചെയ്യുന്നു.

*—*

## അദ്ധ്യായം 12

ജനക ഉവാച—

കായകൃത്യാസഹഃ പൂർവം തതോവാഗ്വിസ്തരാസഹഃ
അഥ ചിന്താസഹസ്തസ്മാ ദേവമേവാഹമാസ്ഥിതഃ 1

ജനകൻ പറഞ്ഞു— ആദ്യം ശരീരവ്യാപാരത്തിലും പിന്നീടു് വാഗിന്ദ്രിയവ്യാപാരത്തിലും ഒടുവിൽ മനോവ്യാപാരത്തിലും ഇച്ഛ ഇല്ലാതായതുകൊണ്ടു് ഞാൻ നിഷ്ക്രിയമായ സ്വസ്വരൂപത്തിൽതന്നെ സ്ഥിതിചെയ്യുന്നു.

പ്രീത്യഭാവേന ശബ്ദാദേ രദൃശ്യാത്വേന ചാത്മനഃ
വിക്ഷേപൈകാഗ്ര്യരഹിത ഏവമേവാഹമാസ്ഥിതഃ 2

പ്രിയപ്പെട്ട വിഷയങ്ങളിലാണു് മനസ്സിനു് വിക്ഷേപമുണ്ടാകുന്നതു്. അതുപോലെ വിഷയമായ വസ്തുവിലാണു് മനസ്സിനു് ഏകാഗ്രത സിദ്ധിക്കുന്നതു്. ശബ്ദാദിവിഷയങ്ങളിൽ പ്രീതി നശിച്ചതുകൊണ്ടും ആത്മാവു് അവിഷയമായതുകൊണ്ടും മനസ്സിന്റെ വിക്ഷേപത്തിനും ഏകാ

ഗ്രന്ഥം അതീതമായിരിക്കുന്ന സഹജമായ സ്വസ്വരൂപത്തിൽത്തന്നെ ഞാൻ സദാ സ്ഥിതിചെയ്യുന്നു.

സമാധിസ്സമാധിവിക്ഷിപ്തൗ വ്യവഹാരസമാധയേ
ഏവം വിലോക്യ നിയമമേവമേവാഹമാസ്ഥിതഃ 3

വിഷയങ്ങളിൽ ഗുണദൃഷ്ടിമുതലായതുകൊണ്ട് മനസ്സിന് വിക്ഷേപമുണ്ടാകുമ്പോഴാണ് അത് ശമിക്കുന്നതിനുവേണ്ടിയാണ് സമാധി ആവശ്യപ്പെടുന്നത്. വിക്ഷേപമില്ലെങ്കിൽ സമാധിയും ആവശ്യമില്ല. വിക്ഷേപത്തിനും സമാധിക്കും തമ്മിലുള്ള നിയതമായ ഈ ബന്ധത്തെ ദർശിച്ചിട്ട് ഞാൻ അവ രണ്ടിനും അതീതമായ സഹജഭാവത്തിൽ സദാ സ്ഥിതിചെയ്യുന്നു

ഹേയോപാദേയവിരഹാദേവം ഹർഷവിഷാദയോഃ
അഭാവാദദ്യ ഹേ! ബ്രഹ്മന്നേവമേവാഹമാസ്ഥിതഃ 4

ത്യാജ്യമായിട്ടും സ്വീകാര്യമായിട്ടും ഒന്നും ഇല്ലാത്തതുകൊണ്ടും സുഖമോ ദുഃഖമോ ഇല്ലാത്തതുകൊണ്ടും; അല്ലയോ സ്വാമിൻ! ഞാൻ സ്വാഭാവികമായ സഹജഭാവത്തിൽത്തന്നെ സദാ സ്ഥിതിചെയ്യുന്നു.

ആശ്രമാനാശ്രമം ധ്യാനം ചിത്തസ്വീകൃതവർജ്ജനം
വികല്പം മമ വീക്ഷ്യൈതൈരേവമേവാഹമാസ്ഥിതഃ 5

ഏതെങ്കിലും ഒരു ആശ്രമിയായിരിക്കുക. ഒരാശ്രമവും ഇല്ലാതിരിക്കുക. ഒരു വിഷയത്തിൽത്തന്നെ മനസ്സ് ഉറപ്പിച്ചുനിർത്തുക. മനസ്സിൽ വന്നുകയറുന്ന വിഷയങ്ങളെ അകററിനിർത്തുക. ഇതെല്ലാം എന്റെ അദ്വൈതവസ്ഥയ്ക്ക് ഹാനികരമായ വികല്പങ്ങളാണ് ആണെന്ന് കണ്ടിട്ട് ഞാൻ ഇതിനെല്ലാം അതീതമായ സഹജഭാവത്തിൽത്തന്നെ സദാ സ്ഥിതിചെയ്യുന്നു.

കർമ്മാനുഷ്ഠാനമജ്ഞാനാദ്യഥൈവോപരമസ്തഥാ
ബുദ്ധ്വാ സമ്യഗിദം തത്ത്വമേവമേവാഹമാസ്ഥിതഃ 6

കർമ്മാനുഷ്ഠാനവും കർമ്മനിവൃത്തിയും ഒരുപോലെ അജ്ഞാനംനിമിത്തമാകുന്നു. ഈ പരമാർത്ഥത്തെ വേണ്ടതുപോലെ മനസ്സിലാക്കിയിട്ട് ഞാൻ പ്രവൃത്തികളും നിവൃത്തികളും അതീതമായ സഹജഭാവത്തിൽത്തന്നെ സ്ഥിതിചെയ്യുന്നു.

അചിന്ത്യം ചിന്ത്യമാനോപി ചിന്താരൂപം ഭജത്യസൌ
ത്യക്ത്വാ തദ്ഭാവനം തസ്മാദേവമേവാഹമാസ്ഥിതഃ 7

ചിന്തിക്കുവാൻ കഴിയാത്ത വസ്തുവിനെ ചിന്തിക്കുവാൻ തുടങ്ങിയാൽ ചിന്താകല്പിതമായ ഒരു രൂപത്തെ ഭജിക്കുകയാവും ഫലം. അതിനാൽ മനസ്സിന് അവിഷയമായ ആത്മവസ്തുവിനെപ്പററിയുള്ള ഭാവനയേയും ഉപേക്ഷിച്ചിട്ട് ഞാൻ സർവ്വഭാവനകൾക്കും അതീതമായ സഹജഭാവത്തിൽത്തന്നെ സ്ഥിതിചെയ്യുന്നു.

ഏവമേവ കൃതം യേന സ കൃതാർത്ഥോ ഭവേദസൌ
ഏവമേവ സ്വഭാവോ യഃ സ കൃതാർത്ഥോ ഭവേദസൌ 8

ഈ നിലയിൽ എത്തിച്ചേർന്നവർ മാത്രമാണ്, കൃതകൃത്യൻ കുറച്ചുകൂടി സൂക്ഷ്മമായി പറഞ്ഞാൽ സ്വാഭാവികമായിത്തന്നെ ഈ നിലയുള്ളവൻ മാത്രമാണ് കൃതകൃത്യൻ. എന്തെന്നാൽ ഇല്ലാതിരുന്നിട്ട് പ്രാപിക്കപ്പെടുന്ന ഒന്നല്ല സഹജസ്ഥിതി. അത് നിത്യസിദ്ധംതന്നെയാകുന്നു.

* — *

## അദ്ധ്യായം 13

ജനക ഉവാച —

അകിഞ്ചനഭവം സ്വാസ്ഥ്യം കൌപീനത്വേഽപി ദുർലഭം
ത്യാഗാദാനേ വിഹായാഽസ്മാദഹമാസേ യഥാസുഖം

ജനകൻ പറഞ്ഞു-മററെല്ലാം ഉപേക്ഷിച്ചിട്ട് കൌപീനംമാത്രം സ്വന്തമായി വച്ചുകൊണ്ടിരുന്നാലും തന്റേതായി ഒന്നും ഇല്ലാതിരുന്നാലുള്ള സുഖം കിട്ടുന്നതല്ല. അതിനാൽ ഒന്നും ത്യജിക്കാതെയും, ഒന്നും സ്വീകരിക്കാതെയും ഞാൻ സുഖമായി സ്ഥിതിചെയ്യുന്നു.

കുത്രാ ƒപി ഖേദഃ കായസ്യ ജിഹ്വാ കുത്രാƒപി ഖിദ്യതേ
മനഃ കുത്രാƒപി തൽ ത്യക്ത്വാപുരുഷാർത്ഥേ സ്ഥിതഃസുഖം

ലക്ഷ്യപ്രാപ്തിക്കുവേണ്ടി ഹഠയോഗാഭ്യാസം മുതലായ കാര്യങ്ങളിൽ ശരീരം ക്ലേശിക്കുന്നു. നാമജപം മുതലായതിൽ നാവ് ക്ലേശിക്കുന്നു. ഏകാഗ്രതാസമ്പാദനത്തിൽ മനസ്സ് ക്ലേശിക്കുന്നു. ഈ വഴിക്കൊന്നും ലക്ഷ്യപ്രാപ്തി ഒട്ടില്ലതാനും. ശരിയായ മാർഗ്ഗം ശരീരം, മനസ്സ് മുതലായ വിഷയങ്ങളിൽ ഉള്ള അഹന്തയേയും മമതയേയും നശിപ്പിക്കുക മാത്രമാകുന്നു. അതിനാൽ ഞാൻ ആ വിധത്തിൽ ശരീരത്തെയും, ഇന്ദ്രിയങ്ങളെയും, മനസ്സിനെയും ത്യജിച്ചിട്ട് പരമമായ ലക്ഷ്യത്തിൽ സുഖമായി സ്ഥിതിചെയ്യുന്നു.

കൃതം കിമപി നൈവസ്യാദിതി സഞ്ചിന്ത്യ തത്വതഃ
യദാ യൽ കർത്തുമായതി തൽ കൃത്വാƒƒസേ യഥാസുഖം 3

"വാസ്തവത്തിൽ ഞാൻ ഒരിക്കലും ഒന്നും ചെയ്യുന്നില്ല" എന്നുള്ള തത്വം ശരിക്ക് വിചാരംചെയ്ത് മനസ്സിലാക്കിയിട്ട് കർമ്മേന്ദ്രിയങ്ങൾക്ക് വിഷയമായി അപ്പഴപ്പോൾ വന്നുചേരുന്ന അതാത് കർമ്മങ്ങളെ ചെയ്തിട്ട് അതിൽ യാതൊരു കർത്തൃത്വാഭിമാനവു ഇല്ലാതെ ഞാൻ സുഖമായി സ്ഥിതിചെയ്യുന്നു.

കർമ്മനൈഷ്കർമ്മ്യനിർബ്ബന്ധഭാവാ ദേഹസ്ഥയോഗിനഃ
സംയോഗാ ƒ യോഗ വിരഹാദഹമാസേ യഥാസുഖം 4

കർമ്മംചെയ്യണമെന്നോ ചെയ്യാൻ പാടില്ല എന്നോ ഉള്ള നിർബ്ബന്ധം ദേഹാഭിമാനിയായ യോഗിക്കമാത്രമേ ഉണ്ടായിരിക്കയുള്ളു. ഭാവാഭാവരൂപമായ ദേഹാദിവിഷയങ്ങളോട് സംയോഗമോ വിയോഗമോ ഇല്ലാത്തതിനാൽ ഞാൻ കർമ്മത്തിനും അകർമ്മത്തിനും അതീതമായ സ്ഥാനത്തിൽ സുഖമായി സ്ഥിതിചെയ്യുന്നു.

അർത്ഥാനർത്ഥൌ നമേ സ്ഥിത്യാ ഗത്യാ ന ശയനേന വാ
തിഷ്ഠൻ ഗച്ഛൻ സ്വപംസ്തസ്മാദഹമാസേ യഥാസുഖം 5

ഒരിടത്തു് നില്ക്കുന്നതുകൊണ്ടോ നടക്കുന്നതുകൊണ്ടോ ഉറങ്ങുന്നതുകൊണ്ടോ എനിക്കു് ഒരു ഗുണവും നേടാനില്ല. ഒരു ദോഷവും പരിഹരിക്കുവാനുമില്ല. അതിനാൽ ഞാൻ ചിലപ്പോൾ നില്ക്കുകയും, ചിലപ്പോൾ നടക്കുകയും, ചിലപ്പോൾ ഉറങ്ങുകയും ചെയ്യുന്നു. എന്തുചെയ്യുമ്പോഴും എന്റെ സുഖത്തിനു് യാതൊരു ഭംഗവുമില്ല.

സ്വപതോനാസ്തിമേ ഹാനിഃസിദ്ധിര്യാത്നവതോ പി വാ
നാശോല്ലാസൌ വിഹായാ സ്മദഹമ ആസേ യഥാസുഖം 6

ചുമ്മാ കിടന്നുറങ്ങിയാൽ അതുകൊണ്ടു് എനിക്കു് ഒന്നും നഷ്ടപ്പെടുന്നില്ല. പ്രയത്നിച്ചു് ജോലിചെയ്യുന്നതുകൊണ്ടു് എനിക്കു് എന്തെങ്കിലും സമ്പാദ്യം ഉണ്ടാകുന്നും ഇല്ല. അതിനാൽ ഞാൻ നഷ്ടത്തേയും ലാഭത്തെയും ഗണിക്കാതെ സുഖമായി സ്ഥിതിചെയ്യുന്നു.

സുഖാദിരൂപനിയമഭാവേഷ്വാലോക്യ ഭൂരിശഃ
ശുഭാശുഭേ വിഹായാ ƒസ്മദഹമാസേ യഥാസുഖം 7

വിഷയങ്ങളെ സംബന്ധിച്ചു് ഇന്നതു് സുഖഹേതു ഇന്നതു് ദുഃഖഹേതു എന്നുള്ള യാതൊരു വ്യവസ്ഥയുമില്ലാ

തിരിക്കുന്നതു് ശരിക്കു് കണ്ടറിഞ്ഞിട്ടു് ഞാൻ വിഷയങ്ങളിൽ നല്ലതെന്നും ചീത്തയെന്നും ഉള്ള ഭേദദൃഷ്ടികൂടാതെ സുഖമായി സ്ഥിതിചെയ്യുന്നു

## അദ്ധ്യായം 14

ജനക ഉവാച

പ്രകൃത്യാ ശൂന്യചിത്തോയഃ പ്രമാദാൽ ഭാവഭാവനഃ
നിദ്രിതോബോധിതഇവ ക്ഷീണസംസരണോഹി സഃ 1

ജനകൻ പറഞ്ഞു— സംസാരദുഃഖം അവസാനിച്ച ആത്മജ്ഞാനി സദാ അന്തർമ്മുഖനായിരിക്കുന്നു. ബാഹ്യദൃഷ്ടിയില്ലാതിരിക്കുന്നതു് അദ്ദേഹത്തിന്റെ സ്വഭാവമാണു്. യാദൃഛികമായി ചിലപ്പോഴും ഉണ്ടാകുന്ന വിഷയദൃഷ്ടി ഉറക്കത്തിൽനിന്നും പെട്ടെന്നു് വിളിച്ചുണർത്തപ്പെട്ടവന്റേതുപോലെ ഇദംപ്രഥമമെന്നപോലെ ഇരിക്കും. (ചുരുക്കത്തിൽ ആത്മജ്ഞാനിക്കു ഉണ്ടാകുന്ന ഒരു വിഷയപ്രീതിക്കു് അടുത്തു് മുമ്പിൽ മറ്റൊരു വിഷയപ്രീതി ഉണ്ടായിരിക്കുകയില്ല. സകല വിഷയങ്ങളും ദൃഷ്ടിസൃഷ്ടമായിട്ടേ ഇരിക്കുന്നുള്ളു. യാതൊരു വിഷയത്തിനും അജ്ഞാതസത്തയില്ല.

ക്വ ധനാനി ക്വ മിത്രാണി ക്വ മേ വിഷയദസ്യവഃ
ക്വ ശാസ്ത്രം ക്വാത്മവിജ്ഞാനം യദാമേ ഗളിതാ സ്പൃഹാ 2

എന്റെ സകലവിധമായ വിഷയാഭിലാഷവും നശിച്ചിരിക്കുന്നു ആ നിലയിൽ ധനം, സ്നേഹിതന്മാർ, ജ്ഞാനശത്രുക്കളായ വിഷയങ്ങളും, ശാസ്ത്രം പഠിപ്പു് ഇതിനൊക്കെ എന്തു് സ്ഥാനമാണുള്ളതു്?

വിജ്ഞാതേ സാക്ഷിപുരുഷേ പരമാത്മനി ചേശ്വരേ
നൈരാശ്യേ ബന്ധമോക്ഷേ ച ന ചിന്താ മുക്തയേ മമ 3

ജീവസാക്ഷിയും പരമാത്മാവും ഈശ്വരനുമായ ആത്മാവിന്റെയും, വൈരാഗ്യത്തിന്റെയും, ബന്ധമോക്ഷത്തിന്റെയും സ്വരൂപം ശരിക്ക് അറിഞ്ഞുകഴിഞ്ഞ എനിക്ക് ഇപ്പോൾ മുക്തിലാഭത്തിന്റെ കാര്യത്തിലും യാതൊരു ചിന്തയുമില്ല. എന്തെന്നാൽ ആത്മജ്ഞാനംതന്നെയാണ് മുക്തിലാഭം.

അന്തർവ്വികല്പശൂന്യസ്യ ബഹിഃ സ്വച്ഛന്ദചാരിണഃ
ഭ്രാന്തസ്യേവ ദശസ്താസ്താ സ്താദൃശാ ഏവ ജാനതേ 4

ലോകദൃഷ്ടിയിൽ ഭ്രാന്തനെപ്പോലെ ഇരിക്കുന്നവനും ഉള്ളിൽ ഭേദബുദ്ധിയില്ലാത്തവനും, പുറമെ നോക്കിയാൽ യഥേഷ്ടം വ്യാപരിക്കുന്നവനും ആയ ഒരു ആത്മജ്ഞാനിയുടെ അവസ്ഥാഭേദങ്ങളെ അത്തരത്തിലുള്ള മഹാത്മാക്കൾക്കുമാത്രമേ മനസ്സിലാക്കുവാൻ സാധിക്കുകയുള്ളൂ.

*—*

## അദ്ധ്യായം 15

അഷ്ടാവക്ര ഉവാച —

യഥാതഥോപദേശേന കൃതാർത്ഥഃ സത്വബുദ്ധിമാൻ
ആജീവമപി ജിജ്ഞാസുഃ പരസ്തത്ര വിമുഹ്യതി 1

അഷ്ടാവക്രൻ പറഞ്ഞു— ചിത്തശുദ്ധിയുള്ളവൻ തന്റെ ഗുരുവിൽനിന്ന് സിദ്ധിക്കുന്ന ഉപദേശംകൊണ്ട് ഇഷ്ടം സാധിച്ച് കൃതാർത്ഥനായിത്തീരുന്നു. ജീവിതം മുഴുവൻ ശ്രമിച്ചാലും ഗുരുപദേശവും ചിത്തശുദ്ധിയുമില്ലാ

ത്തവക്ക് ലക്ഷ്യപ്രാപ്തിയുണ്ടാവുകയില്ല. യാതൊരു എത്തും പിടിയുമില്ലാതെ അവർ വെറുതെ കറങ്ങിത്തിരിയുന്നു.

മോക്ഷോവിഷയവൈരസ്യംബന്ധോവൈഷയികോരസഃ
ഏതാവദേവ വിജ്ഞാനം യഥേച്ഛസി തഥാ കുരു 2

വിഷയവൈരാഗ്യമാണ് മോക്ഷം; ബന്ധം വിഷയാസക്തിയുമാണ്. അറിയേണ്ടതായിട്ട് ഇത്രമാത്രമേയുള്ളൂ. ഇനി നിൻെറ ഇഷ്ടംപോലെ ചെയ്യാം.

വാഗ്മിപ്രാജ്ഞമഹോദ്യോഗം ജനം മൂകജഡാലസം
കരോതി തത്ത്വബോധോയമതസ്ത്യക്തോ ബുഭുക്ഷുഭിഃ 3

"വാഗ്മികളെ മൂകന്മാരും, ബുദ്ധിമാന്മാരെ വിഡ്ഢികളും, പരിശ്രമശീലന്മാരെ മടിയന്മാരും ആക്കിത്തീർക്കുന്നതാണു". ഭേദബുദ്ധിയെ നശിപ്പിക്കുന്നതായ ഈ തത്ത്വബോധം'' എന്നുള്ള ഭയംനിമിത്തം വിഷയസുഖങ്ങളിൽ മുഴുകിക്കിടക്കുന്നവർ ഇതിനെ ഉപേക്ഷിക്കുന്നു.

ന ത്വം ദേഹോ നതേ ദേഹോ ഭോക്താ കർത്താ നവാ ഭവാൻ
ചിദ്രൂപോസി സദാ സാക്ഷീ നിരപേക്ഷഃ സുഖം ചര 4

നീ ദേഹമല്ല, ദേഹം നിൻേറതുമല്ല. നീ കർത്താവും ഭോക്താവുമല്ല. ദേഹത്തിനും കർത്തൃത്വഭോക്തൃത്വങ്ങൾക്കും സാക്ഷിമാത്രമായി സദാ സ്ഥിതിചെയ്യുന്ന ബോധസ്വരൂപനാണ് നീ, അതിനാൽ യാതൊന്നിൻെറയും അപേക്ഷയില്ലാതെ സ്വാതന്ത്ര്യത്തോടുകൂടി നീ സുഖമായി ജീവിതം നയിച്ചാലും.

രാഗദ്വേഷൌ മനോധർമ്മൌ ന മനസ്തേ കദാചന
നിർവികല്പോസി ബോധാത്മാ നിർവികാരഃ സുഖം ചര 5

രാഗവും ദ്വേഷവും മനസിൻെറ ധർമ്മങ്ങളാകുന്നു. ജാഗ്രത്തിലും സ്വപ്നത്തിലും നിദ്രയിലും നിനക്ക് മനസില്ല.

സജാതീയവും വിജാതീയവും സ്വഗതവുമായ ഭേദങ്ങൾ ഒന്നും ഇല്ലാത്തതും, മാററമില്ലാത്തതും ആയ ബോധസ്വരൂപനാകുന്നു നീ. അതിനാൽ നീ സുഖമായി ജീവിതം നയിച്ചാലും.

**സർവഭൂതേഷു ചാത്മാനം സർവഭൂതാനി ചാത്മനി**
**വിജ്ഞായ നിരാഹങ്കരോ നിർമ്മമസ്ത്വം സുഖം ചര 6**

തന്നെ സർവത്തിലും, സർവത്തെയും തന്നിലും കണ്ടും കൊണ്ടു് ദേഹാദിവിഷയങ്ങളിൽ അഹന്തയും, മമതയും കൂടാതെ നീ സുഖമായി ജീവിതം നയിച്ചാലും

**വിശ്വം സ്ഫുരതി യത്രേദം തരംഗാ ഇവ സാഗരേ**
**തത്ത്വമേവ ന സന്ദേഹശ്ചിന്മൂർത്തേ! വിജ്വരോ ഭവ 7**

സമുദ്രത്തിൽ തിരമാല എന്നപോലെ സർവപ്രപഞ്ചത്തിലും എന്തിലാണോ പ്രകാശിക്കുന്നതു്. ആ അധിഷ്ഠാനവസ്തുവാണു് നീ യാതൊരു സന്ദേഹവുമില്ല. അല്ലയോ ബോധസ്വരൂപ! നീ സർവ ദുഃഖങ്ങളിൽനിന്നും മുക്തനായി ഭവിച്ചാലും.

**ശ്രദ്ധസ്വ താത! ശ്രദ്ധസ്വ നാത്ര മോഹം കുരുഷ്വ ഭോ!**
**ജ്ഞാനസ്വരൂപോ ഭഗവാനാത്മാ ത്വം പ്രകൃതേഃ പരഃ 8**

കുഞ്ഞേ! നീ ശ്രദ്ധിച്ചു് കേൾക്കു്_ഇതിൽ നിനക്കു് തെററിദ്ധാരണയുണ്ടാകരുതു് – പ്രകൃതിക്കു് അതീതനും ജ്ഞാനസ്വരൂപനും ആയ ഭഗവാൻ ആത്മാവാകുന്നു നീ.

**ഗുണൈഃ സംവേഷ്ടിതോ ദേഹസ്തിഷ്ഠത്യായാതി യാതി ച**
**ആത്മാ ന ഗന്താ നാഗന്താ കിമേനമനുശോചസി? 9**

കർമ്മേന്ദ്രിയങ്ങളോടും ജ്ഞാനേന്ദ്രിയങ്ങളോടും കൂടിയതായ ദേഹമാണു് ഇരിക്കുക, പോകുക, വരിക മുതലായ വ്യാപാരങ്ങൾ ചെയ്യുന്നതു്. ആത്മാവാകട്ടെ ഗമനം, ആഗമനം മുതലായ യാതൊരു വ്യാപാരവും ചെയ്യുന്നില്ല.

വ്യാപാരഫലമായ സുഖദുഃഖങ്ങൾ അനുഭവിക്കുന്നതും ആത്മാവല്ല. ഈ നിലയിൽ നീ ആത്മാവിനെപ്പററി ചിന്തിച്ച് വെറുതെ ക്ലേശിക്കുന്നത് എന്തിനാണ്?

ദേഹസ്തിഷ്ഠതു കല്പാന്തം ഗച്ഛത്വദ്യൈവ വാ പുനഃ
കാ വൃദ്ധിഃ കച വാ ഹാനിസ്തവ ചിന്മാത്രരൂപിണഃ 10

ദേഹം കല്പാവസാനംവരെ നിലനില്ക്കട്ടെ; ഇന്നുതന്നെ നശിക്കുന്നെങ്കിൽ നശിക്കട്ടെ. അതുകൊണ്ട് ബോധസ്വരൂപനായ നിനക്ക് യാതൊരു ലാഭവും വരാനില്ല, നഷ്ടവും സംഭവിക്കുന്നില്ല.

ത്വയ്യനന്തമഹാംഭോധൌ ജഗദ്വീചിഃ സ്വഭാവതഃ
ഉദേതു വാ ഽസ്തമായാതു നതേ വൃദ്ധിർന്നച ക്ഷതിഃ 11

മഹാസമുദ്രതുല്യമായ നിന്നിൽ തിരമാലപോലെ ഈ പ്രപഞ്ചം സ്വയം ഉണ്ടാവുകയും നശിക്കുകയും ചെയ്യുന്നതുകൊണ്ട് നിനക്ക് ലാഭമാകട്ടെ നഷ്ടമാകട്ടെ ഉണ്ടാകുന്നില്ല.

താത! ചിന്മാത്രരൂപോസി ന തെ ഭിന്നമിദം ജഗത്
അതഃ കസ്യകഥം കുത്ര ഹേയോപാദേയകൽപന? 12

കുഞ്ഞേ! നിന്റെ സ്വരൂപം ബോധം മാത്രമാകുന്നു. ഈ വിഷയപ്രപഞ്ചം വാസ്തവത്തിൽ നിന്നിൽനിന്നും അന്യമല്ല. അതിനാൽ നിനക്ക് സമ്പാദിക്കേണ്ടതായിട്ടോ, പരിഹരിക്കേണ്ടതായിട്ടോ യാതൊന്നുംതന്നെ ഇല്ല.

ഏകസ്മിന്നവ്യയേ ശാന്തേ ചിദാകാശേഽമലേ ത്വയി
കുതോജന്മ കുതഃ കർമ്മ കുതോഽഹങ്കാരഏവച 13

ഏകവും നാശരഹിതവും, ശാന്തിസ്വരൂപവും നിർമ്മലവുമായ ചിദാകാശമാകുന്ന നിനക്ക് എങ്ങനെ ജന്മം സംഭവിക്കാം? ജന്മത്തിന് കാരണമായി സങ്കല്പിക്കപ്പെ

ടുന്ന കർമ്മവും നിന്നിൽ സംഭാവ്യമല്ല. ആ സ്ഥിതിക്ക് ജീവഭാവവും നിനക്ക് ഉണ്ടാകുവാൻ തരമില്ല.

യത്ത്വം പശ്യസി തത്രൈകസ്ത്വമേവ പ്രതിഭാസസേ
കിം പൃഥക് ഭാസതേ സ്വർണ്ണാത് കടകാംഗദനൂപുരം 14

നിന്റെ വിഷയമായി പ്രകാശിക്കുന്നതിനെല്ലാം വാസ്തവത്തിൽ നീ മാത്രമാണ് പ്രകാശിക്കുന്നത്. വള, തോൾവള, ചിലമ്പ് മുതലായ സ്വർണ്ണാഭരണങ്ങൾ സ്വർണ്ണത്തിൽനിന്നും ഭിന്നമായിട്ട് പ്രകാശിക്കാറുണ്ടോ? വാസ്തവത്തിൽ സ്വർണ്ണാഭരണങ്ങളുടെ സത്തയും സ്ഫൂർത്തിയും സ്വർണ്ണത്തിന്റേതിൽനിന്നും ഭിന്നമല്ല. അതുപോലെ ആത്മാവിന്റേതല്ലാതെ വിഷയങ്ങൾക്ക് സ്വതന്ത്രമായി സത്തയൊ സ്ഫൂർത്തിയോ വാസ്തവത്തിൽ ഇല്ല.

"അയം സോ ƒഹ മയം നാƒഹം" വിഭാഗമിതി സന്ത്യജ
"സർമാത്മേതി" നിശ്ചിത്യ നിസങ്കൽപഃ സുഖീ ഭവ 15

"ഞാൻ ഈയൊരു വ്യക്തിമാത്രമാണ്. മററുള്ളതെല്ലാം എനിക്ക് അന്യമാണ്" എന്നുള്ള ഭേദബുദ്ധിയെ നിശേഷം നീ ത്യജിച്ചാലും. എല്ലാം "താൻമാത്രമാകുന്നു" എന്നുള്ള നിശ്ചയം സമ്പാദിച്ചിട്ട് നീ സർവസങ്കല്പങ്ങൾക്കും അതീതനും നിത്യസുഖിയും ആയി ഭവിച്ചാലും.

തവൈവാ ƒജ്ഞാനതോ വിശ്വം ത്വമേകഃ പരമാർത്ഥതഃ
ത്വത്തോƒന്യോനാസ്തി സംസാരീ നാƒസംസാരീചകശ്ചന

നിന്റെ സ്വന്തം സ്വരൂപം നീ അറിയാത്തതുകൊണ്ട് മാത്രമാണ് സർവ്വപ്രപഞ്ചവും ഉണ്ടാകുന്നത്. വാസ്തവത്തിൽ പ്രപഞ്ചം ഉണ്ടാകുന്നില്ല; ഉണ്ടാകുന്നു എന്ന് ഭ്രമിക്കുന്നു എന്നേയുള്ളു. പരമാർത്ഥമായിട്ടുള്ളതു നീ ഒരുവൻ മാത്ര

മാകുന്നു. നീയല്ലാതെ സംസാരിയായ ഒരു ജീവൻ വാസ്തവത്തിൽ ഇല്ല. സംസാരിയല്ലാത്ത ഒരു മുക്തപുരുഷനും വാസ്തവത്തിൽ നീയല്ലാതെ ഇല്ല.

"ഭ്രാന്തിമാത്രമിദം വിശ്വം ന കിഞ്ചി" ദിതിനിശ്ചയീ
നിർവാസനഃ സ്ഫൂർത്തിമാത്രോന കിഞ്ചിദിവശാമ്യതി

''ഈ പ്രപഞ്ചം വെറും ഭ്രാന്തിമാത്രമാകുന്നു. ഒരുവിധത്തിലും ഇതു് എന്നെ ബന്ധിക്കുന്നതിനു് ശക്തമല്ല" എന്നുള്ള നിശ്ചയം സിദ്ധിച്ചവൻ സർവവാസനകൾക്കും അതീതനും ബോധമാത്രസ്വരൂപനും ആകുന്നു. ഉള്ളവൻ എന്നു പോലും പറയുവാൻ വയ്യാത്തവിധം ഉണ്മ മാത്രമായ ആ മഹാത്മാവു് ശാന്തിസ്വരൂപനമായി സ്ഥിതിചെയ്യുന്നു.

ഏകഏവ ഭവാംഭോധാവാസീ ദസ്തി ഭവിഷ്യതി
ന തേ ബന്ധോഽസ്തി മോക്ഷോവാംകൃതകൃത്യഃ സുഖംചര

ഈ സംസാരസമുദ്രത്തിൽ നീ ഒരുവൻ മാത്രമേ വാസ്തവത്തിൽ മുമ്പു് ഉണ്ടായിരുന്നുള്ളു. ഇപ്പോഴും ഉള്ളതും നീ ഒരുവൻ മാത്രമാണു്. ഭാവിയിൽ ഉണ്ടായിരിക്കുന്നതും നീ ഒരുവൻ മാത്രമാണു്. നിനക്കു് ബന്ധം ഉണ്ടായിട്ടേ ഇല്ല. അതിനാൽ നിത്യമുക്തനായ നിനക്കു് വീണ്ടും മുക്തിയുണ്ടാകേണ്ടതുമില്ല. സർവഥാ കൃതാർത്ഥനായ നീ സുഖമായി ജീവിതം നയിച്ചാലും.

മാ സങ്കല്പവികല്പാഭ്യാം ചിത്തം ക്ഷോഭയ ചിന്മയ
ഉപശാമ്യ സുഖം തിഷ്ഠ സ്വാത്മന്യാനന്ദവിഗ്രഹേ 19

അല്ലയോ ചിന്മയനായ ജനക! നീ സങ്കല്പവികല്പങ്ങളെക്കൊണ്ടു് മനസിനെ ചലിപ്പിക്കാതെ ആനന്ദരൂപമായ ആത്മാവിൽ സുഖമായി വിശ്രാന്തിയെ പ്രാപിച്ചാലും.

ത്യജൈവ ധ്യാനം സർവത്ര മാ കിഞ്ചിദ്ധൃദിധാരയ
ആത്മാ ത്വം മുക്തഏവാഽസി കിം വിമൃശ്യ കരിഷ്യസി?

സർവവിധമായ ധ്യാനത്തെയും നീ നിശേഷം ത്യജിച്ചാലും ഉള്ളിൽ യാതൊന്നും സംഗ്രഹിക്കണ്ട. താൻ നിത്യമുക്തനാണെന്നുള്ള കാര്യംപോലും മനസിൽ ചിന്തിക്കേണ്ടതില്ല. അങ്ങിനെ സ്മരിക്കേണ്ട ആവശ്യമില്ലാത്ത വിധത്തിൽ ഉറപ്പുള്ള മുക്തിയോടുകൂടിയ ആത്മാവാണു നീ. അങ്ങിനെയുള്ള നിനക്കു് ആലോചിച്ചു് ചെയ്യേണ്ടതായിട്ടു് എന്താണുള്ളതു്?

*—*

## അദ്ധ്യായം 16

അഷ്ടാവക്ര ഉവാച—

ആചക്ഷ്വ ശൃണു വാ! താത! നാനാശാസ്ത്രാണ്യനേകശഃ
തഥാപി ന തവ സ്വാസ്ഥ്യം സർവവിസ്മരണാദൃതേ 1

അഷ്ടാവക്രൻ പറഞ്ഞു–കുഞ്ഞേ! ജനക! നീ സർവ ശാസ്ത്രങ്ങളേയും പഠിച്ചുകൊള്ളുക; വ്യാഖ്യാനിക്കുകയും ചെയ്യുക. പക്ഷേ അതുകൊണ്ടൊന്നും ആവശ്യമായ ശാന്തി സുഖം നിനക്കു് കിട്ടുകയില്ല. അതിനു് പഠിച്ചതെല്ലാം മറക്കുകതന്നെവേണം.

ഭോഗം കർമ്മ സമാധിം വാ കുരു വിജ്ഞ തഥാƒപി തേ
ചിത്തം നിരസ്ത സർവാശമത്യർത്ഥം രോചയിഷ്യതി 2

അല്ലയോ ബുദ്ധിമാനായ ജനകാ! അങ്ങു് വിഷയസുഖത്തെ അനുഭവിക്കുകയോ അതിനുവേണ്ടിയുള്ള വ്യാപാരങ്ങൾ ചെയ്യുകയോ സമാധിയിൽ സ്ഥിതിചെയ്യുകയോ എന്തുവേണമെങ്കിലും ചെയ്തുകൊള്ളുക. എന്നാൽ അതുകൊണ്ടൊന്നും ലക്ഷ്യത്തിൽ എത്തിച്ചേരുകയില്ല. എല്ലാ ആശകൾക്കും അതീതമായ ഒരു സ്ഥിതിയാണു് ഏറ്റവുമധികം കാമ്യമായിട്ടുള്ളതു്.

ആയാസാൻ സകലോ ദുഃഖി നൈനം ജാനാതി കശ്ചന
അനേനൈവോപദേശേന ധന്യഃ പ്രാപ്നോതിനിർവൃതിം

സഫലമായാലും വിഫലമായാലും കർമ്മം ആർക്കും ദുഃഖകരമാകുന്നു, ഒരു കർമ്മത്തിനു് ഇഷ്ടംപോലെ സിദ്ധിക്കുമ്പോൾ ആ ഫലം കൂടുതൽ ആശയെ ജനിപ്പിച്ചു് വീണ്ടും കർമ്മത്തിൽ പ്രേരിപ്പിക്കുന്നു. ഇങ്ങനെ അവസാനമില്ലാതെ കർമ്മപരമ്പരയിൽ കുടുങ്ങിക്കിടക്കേണ്ടതായി വന്നുകൂടുന്നു. കർമ്മം വിഫലമാകുന്നിടത്തു് ദുഃഖം നിശ്ചിതവുമാണു്. എന്നാൽ ആരുംതന്നെ ഈ പരമാർത്ഥം മനസ്സിലാക്കുന്നില്ല. ഈ തത്വത്തിൻെറ ഉപദേശം ഒന്നുകൊണ്ടുമാത്രം അനുഗൃഹീതനായ മനുഷ്യൻ ദുഃഖത്തിൻെറ കലപ്പില്ലാത്ത നിത്യസുഖത്തെ പ്രാപിക്കുന്നു.

വ്യാപാരേ ഖിദ്യതേ യസ്സ നിമിഷോന്മേഷയോരപി
തസ്യാലസ്യധുരീണസ്യ സുഖം;നാന്യസ്യ കസ്യചിത്

സർവ്വകർമ്മങ്ങൾക്കും അതീതമായ സ്വസ്വരൂപത്തിൽ പ്രതിഷ്ഠയെ പ്രാപിച്ചിരിക്കുന്ന ആത്മജ്ഞാനി കണ്ണടയ്ക്കുകയും തുറക്കുകയുംചെയ്യുന്ന വ്യാപാരത്തിൽപ്പോലും അലസൻ ആകുന്നു. ആലസ്യത്തിൻെറ പരമകാഷ്ഠയിൽ സ്ഥിതിചെയ്യുന്ന ആ മഹാത്മാവിനുള്ള സുഖം മററാർക്കും ലഭ്യമല്ല.

ഇദം കൃത മിദം നേതി ദ്വന്ദൈർമ്മുക്തം യദാ മനഃ
ധർമ്മാർത്ഥകാമമോക്ഷേഷു നിരപേക്ഷം തദാ ഭവേത് 5

കർമ്മത്തിൻെറ ഭാവാഭാവങ്ങൾ രണ്ടിനും അതീതമാകുന്ന അവസരത്തിൽ ധർമ്മാർത്ഥകാമമോക്ഷങ്ങൾ ഉൾപ്പെടെ സർവത്തിലും യാതൊരപേക്ഷയുമില്ലാതെ മനസ്സ് ഉദാസീനമായിത്തീരുന്നു.

വിരക്തോ വിഷയദ്വേഷ്ടാ രാഗീ വിഷയലോലുപഃ
ഗ്രഹമോക്ഷവിഹീനസ്സു ന വിരക്തോ ന രാഗവാൻ 6

വിരക്ത്തൻ വിഷയങ്ങളെ വെറുക്കന്നു. രാഗി വിഷയങ്ങളിൽ ആസക്ത്തനുമാണു്. വിഷയങ്ങളെ തള്ളിക്കളയുകയോ കൈക്കൊള്ളുകയോ രണ്ടും ചെയ്യാത്ത ആത്മജ്ഞാനിയാകട്ടെ വിരക്ത്തനുമല്ല, രാഗിയുമല്ല.

ഹേയോപാദേയതാ താവൽ സംസാരവിടപാങ്കുരഃ
സ്പൃഹാ ജീവതി യാവദ്വൈ നിർവിചാരദശാസ്പദം 7

ശരിയായ രീതിയിൽ തത്ത്വവിചാരം ചെയ്യാത്തതിന്റെ ഫലമായി സജീവമായിരിക്കുന്ന വിഷയാഭിലാഷം ഉള്ളടത്തോളംകാലം സംസാരവൃക്ഷത്തിന്റെ അങ്കുരമായ ത്യാജ്യബുദ്ധിയും ഗ്രാഹ്യബുദ്ധിയും നിലനില്ക്കുന്നു.

പ്രവൃത്തൗ ജായതേ രാഗോനിവൃത്തൗ ദ്വേഷഏവഹി
നിർദ്വന്ദ്വോ ബാലവദ്ധീമാനേവമേവ വ്യവസ്ഥിതഃ 8

വിഷയങ്ങൾ തനിക്കു് അനുകൂലമായി പ്രവർത്തിക്കുമ്പോൾ അവയിൽ രാഗവും തന്നിൽനിന്നും അകന്നുപോകുമ്പോൾ അവയിൽ ദ്വേഷവും ഉണ്ടാകുന്നു. അതുകൊണ്ടു് ബുദ്ധിമാനായ മനുഷ്യൻ ബാലനെപ്പോലെ രാഗദ്വേഷങ്ങൾ രണ്ടിനും അതീതമായ സഹജസ്ഥിതിയിൽത്തന്നെ സ്ഥിതിചെയ്യുന്നു.

ഹാതുമിച്ഛതി സംസാരം രാഗീ ദുഃഖജിഹാസയാ
വീതരാഗോ ഹി നിർദ്ദുഃഖസ്തസ്മിന്നപി ന ഖിദ്യതി 9

രാഗിയായുള്ളവൻ ദുഃഖം പരിഹരിക്കുന്നതിനു് സംസാരത്തെ ത്യജിക്കുവാൻ ആഗ്രഹിക്കുന്നു. രാഗത്തിനും, ദുഃഖത്തിനും അതീതനായ ആത്മജ്ഞാനി സംസാരം തുടരുന്നതിനും ക്ലേശിക്കുന്നില്ല.

യസ്യാഭിമാനോ മോക്ഷേഽപി ദേഹേഽപി മമതാ തഥാ
ന ച ജ്ഞാനീ ന വാ യോഗീ കേവലം ദുഃഖഭാഗസൗ 10

ദേഹത്തിൽ മമതയുണ്ടായിരിക്കെ താൻ മുക്തനാണെന്ന് അഭിമാനിക്കുന്നവൻ ജ്ഞാനിയോ; യോഗിയോ അല്ല. അവൻ കേവലം ദുഃഖഭാജനമായ ഒരു ലൌകികൻ മാത്രമാകുന്നു.

ഹരോ യദ്യുപദേഷ്ടാ തേ ഹരിഃ കമലജോഽപിവാ
തഥാഽപി ന തവ സ്വാസ്ഥ്യം സർവവിസ്മരണാദൃതേ 11

പരമേശ്വരനോ, മഹാവിഷ്ണുവോ, ബ്രഹ്മാവോ ആരെങ്കിലും നിനക്ക് ഉപദേശിക്കുവാനായി വരട്ടെ എന്നാലും സർവവും മറക്കാതെ നിനക്ക് ലക്ഷ്യപ്രാപ്തി ഉണ്ടാവുകയില്ല.

* --- *

## അദ്ധ്യായം 17

അഷ്ടാവക്രഉവാച—

തേന ജ്ഞാനഫലം പ്രാപ്തം യോഗാഭ്യാസഫലം തഥാ
തൃപ്തഃ സ്വച്ഛേന്ദ്രിയോ നിത്യമേകാകീ രമതേ തു യഃ 1

അഷ്ടാവക്രൻ പറഞ്ഞു—സംതൃപ്തനും, ഇന്ദ്രിയങ്ങൾക്ക് ശുദ്ധിയുള്ളവനും, വിഷയസഹായംകൂടാതെ സദാ ഏകാകിയായിരുന്നാലും ആനന്ദത്തിന് കുറവില്ലാത്തവനും ആയിരിക്കുന്നതാരോ ആ മഹാത്മാവു് മാത്രമാണ് ജ്ഞാനത്തിന്റെയും യോഗാഭ്യാസത്തിന്റെയും ഫലം സിദ്ധിച്ചവൻ.

ന കദാചിൽ ജഗത്യസ്മിംസ്തത്വജ്ഞോ ഹന്ത ഖിദ്യതേ
യത ഏകേന തേനേദം പൂർണ്ണം ബ്രഹ്മാണ്ഡമണ്ഡലം 2

ദുഃഖമയമായ ഈ ലോകത്തിൽ ആത്മജ്ഞാനി ഒരിക്കലും ദുഃഖിക്കുന്നില്ല. എന്തെന്നാൽ ഈ ബ്രഹ്മാണ്ഡംമുഴുവൻ നിറഞ്ഞിരിക്കുന്ന ഒരേഒരു വസ്തുവാണ് ആത്മജ്ഞാനി.

രണ്ടാമതു് ഒരു വസ്തു ഇല്ലാത്ത ജ്ഞാനിയെ സംബന്ധിച്ചി ടത്തോളം ദുഃഖം ഭയം മുതലായ വികാരങ്ങൾക്കു് എന്തു് സ്ഥാനമാണുള്ളതു്?

ന ജാതു വിഷയാഃ കേപി സ്വാരാമം ഹർഷയന്ത്യമീ
സല്ലകീപല്ലവപ്രീത മിവേഭം നിംബപല്ലവാഃ 3

ചൂണ്ടപ്പനയുടെ ഇളന്തളിരു് തിന്നു് തൃപ്തനായ ഗജ ത്തെ ആകർഷിക്കുവാൻ വേപ്പിലയ്ക്കു് സാധിക്കാത്തതുപോ ലെ സദാ തന്നിൽത്തന്നെ രമിച്ചുകൊണ്ടിരിക്കുന്ന ആത്മ ജ്ഞാനിക്കു് ഒരു വിഷയത്തിലും രതിയുണ്ടാകുന്നില്ല. യാ തൊരു വിഷയവും അദ്ദേഹത്തെ ആകർഷിക്കുവാൻ ശക്ത മല്ല.

യസ്തു ഭോഗേഷു ഭുക്തേഷു ന ഭവത്യധിവാസിതഃ
അഭുക്തേഷു നിരാകാംക്ഷീ താദൃശോ ഭവ ദുർല്ലഭഃ 4

വിഷയസുഖങ്ങൾ അനുഭവിച്ചാലും അവയിലേക്കു് ആകർഷിക്കുന്ന വിഷയവാസന ഇല്ലാതെയും, വിഷയസു ഖംകിട്ടാത്തപ്പോൾ അതിനുവേണ്ടിയുള്ള ആശ ഇല്ലാതെയും ഇരിക്കുന്ന ആത്മജ്ഞാനി ലോകത്തിൽ വിരളമാകുന്നു.

ബുഭുക്ഷുരിവ സംസാരേ മുമുക്ഷുരപി ദൃശ്യതേ
ഭോഗമോക്ഷനിരാകാംക്ഷീ വിരളോഹി മഹാശയഃ 5

ഈ ലോകത്തിൽ വിഷയസുഖത്തിൽ ആശയുള്ളവരെ യും മോക്ഷത്തിൽ ആശയുള്ളവരെയും ധാരാളം കാണുവാൻ കഴിയും. എന്നാൽ ഭോഗമോക്ഷങ്ങൾ രണ്ടിലും ആശയില്ലാ ത്ത മഹാപുരുഷൻ വിരളമാണു്. ബന്ധം വാസ്തവത്തിൽ ഉണ്ടായിട്ടില്ല. മോക്ഷം സ്വാതന്ത്ര്യസിദ്ധമാകുന്നു. ഈ പരമാ ത്ഥമറിയുന്നതുവരെമാത്രമേ മോക്ഷേച്ഛയ്ക്കും സ്ഥാനമുള്ളു. ഇതറിയാവുന്ന മുക്തന്മാർക്കു് ഭോഗത്തിലെന്നപോലെ മോക്ഷത്തിലും ആശയുണ്ടാവുകയില്ല.

ധർമ്മാർത്ഥകാമമോക്ഷേഷു ജീവിതേ മരണേ ഽപി വാ
കസ്യാഽപ്യുദാര ചിത്തസ്യ ഹേയോപാദേയതാ നഹി 6

ധർമ്മം, അർത്ഥം, കാമം, മോക്ഷം ഈ പുരുഷാർത്ഥങ്ങളിലാകട്ടെ, ജീവിതത്തിലാകട്ടെ, മരണത്തിലാകട്ടെ മഹാത്മാവായ ആത്മജ്ഞാനിക്ക് ഗ്രാഹ്യബുദ്ധിയോ ത്യാജ്യബുദ്ധിയോ ഉണ്ടാവുകയില്ല.

വാഞ്ഛാ ന വിശ്വവിലയേ ന ദ്വേഷസ്തസ്യ ച സ്ഥിതൌ
യഥാജീവികയാ തസ്മൽധന്യആസ്തെ യഥാസുഖം 7

സംസാരത്തിന്റെ നാശത്തിൽ ആശയോ, അതു തുടർന്ന് നിലനിൽക്കുന്നതിൽ ദ്വേഷമോ ജ്ഞാനിക്ക് ഉണ്ടാവുന്നില്ല. സർവഥാ കൃതാർത്ഥനായ ആ മഹാത്മാവ് അതീതസ്മരണമോ ഭാവിസങ്കല്പമോ ഇല്ലാത്തതായ ഒരു ജീവിതമാണു നയിക്കുന്നതു് ഇതാണ് ശരിയായ സുഖജീവിതം.

കൃതാർത്ഥോഽനേന ജ്ഞാനേനേത്യേവം ഗളിതധീഃ കൃതീ
പശ്യൻ ശൃണ്വൻ സ്പൃശൻ ജിഘ്രൻധന്യആസ്തെ യഥാസുഖം

തന്റെ സ്വരൂപജ്ഞാനം ഒന്നുകൊണ്ടുമാത്രം കൃതാർത്ഥനായിരിക്കുന്ന ആത്മജ്ഞാനി കർത്തൃത്വാഭിമാനം കൂടാതെ മററുള്ളവരെപ്പോലെതന്നെ കാണുകയും, കേൾക്കുകയും, സ്പർശിക്കുകയും, മണക്കുകയുമൊക്കെ ചെയ്തുകൊണ്ടു് സുഖമായി ജീവിക്കുന്നു.

ശൂന്യാദൃഷ്ടിർവൃഥാ ചേഷ്ടാ വികലാനീന്ദ്രിയാണി ച
ന സ്പൃഹാ ന വിരക്തിർവ്വാ ക്ഷീണസംസാരസാഗരേ 9

ആത്മജ്ഞാനിയെ സംബന്ധിച്ചിടത്തോളം സംസാരസമുദ്രം വററിപ്പോയിരിക്കുന്നു. അദ്ദേഹത്തിനു് ഒന്നിലും ആശയില്ല ഒന്നിലും വിരക്തിയുമില്ല. അദ്ദേഹത്തിന്റെ ദൃഷ്ടി ശൂന്യമാണു്. ചേഷ്ടകൾക്ക് ഉദ്ദേശവുമില്ല ഇന്ദ്രിയങ്ങൾ വിഷയഗ്രഹണത്തിൽ ഉദാസീനങ്ങളാണു്.

ന ജാഗർത്തി ന നിദ്രാതി നോന്മീലതി ന മീലതി
അഹോ! പരദശാ ക്വാ/പി വർത്തതേ മുക്തചേതസഃ 10

ജീവന്മുക്തനായ മഹാപുരുഷൻെറ സ്ഥിതി ഒന്നു വേറെതന്നെയാണു്. അതു് ആശ്ചര്യകരമാകുന്നു. അദ്ദേഹം ഉണർന്നിരിക്കുന്നില്ല എന്നാൽ ഉറങ്ങുന്നുമില്ല. അതുപോലെ അദ്ദേഹം കണ്ണുതുറക്കുന്നില്ല; എന്നാൽ അടയ്ക്കുന്നുമില്ല.

സർവ്വത്ര ദൃശ്യതേ സ്വസ്ഥഃ സർവ്വത്ര വിമലാശയഃ
സമസ്തവാസനാമുക്തോ മുക്തഃ സർവ്വത്ര രാജതേ 11

മുക്തനായ ആത്മജ്ഞാനി സകല വാസനകളിൽനിന്നും മുക്തനാകുന്നു. അദ്ദേഹം എപ്പോഴും സ്വസ്വരൂപത്തിൽതന്നെ സ്ഥിതിചെയ്യുന്നു. സകല വ്യാപാരങ്ങളിലും അദ്ദേഹത്തിൻെറ മനസ്സ് രാഗദ്വേഷ മലം ഇല്ലാതെ പരിശുദ്ധമായിരിക്കുന്നു.

പശ്യൻ ശൃണ്വൻ സ്പൃശൻ ജിഘ്രന്നശ്നൻ-
ഗൃഹ്ണൻ വദൻ വ്രജൻ
ഈഹിതാനീഹിതൈർമുക്തോ മുക്ത ഏവ മഹാശയഃ 12

കാണുകയും, കേൾക്കുകയും, സ്പർശിക്കുകയും; മണക്കുകയും, ഭക്ഷിക്കുകയും, എടുക്കുകയും, പറയുകയും, നടക്കുകയും ഒക്കെ ചെയ്യുമ്പോൾ കർത്തൃത്വാഭിമാനവും അകർത്തൃത്വാഭിമാനവും ഇല്ലാത്ത മുക്തനായവൻ മഹാശയൻതന്നെയാകുന്നു. കർത്തൃത്വാഭിമാനത്തിൻെറയും, അകർത്തൃത്വാഭിമാനത്തിൻെറയും ഭാവവും അഭാവവും മാത്രമാണു് ബദ്ധനും മുക്തനും തമ്മിലുള്ള വ്യത്യാസം. താൻ കർത്താവാകുന്നു എന്നു് അഭിമാനിക്കുന്നതുപോലെ അകർത്താവാണെന്നുള്ള അഭിമാനവും ബന്ധഹേതുതന്നെയാകുന്നു. ഈ രണ്ടുതരം അഭിമാനവും ഇല്ലാത്തവനാണു് മുക്തൻ.

ന നിന്ദതി ന ച സ്തൗതി ന ഹൃഷ്യതി ന കുപ്യതി
ന ദദാതി ന ഗൃഹ്ണാതി മുക്തഃ സർവത്ര നീരസഃ 13

മുക്തനായ മഹാൻ സകലവിഷയങ്ങളിലും നിസ്സംഗൻ ആകുന്നു. അദ്ദേഹം ഒന്നിനെയും നിന്ദിക്കുന്നില്ല; സ്തുതിക്കുന്നുമില്ല. അതുപോലെ സുഖിക്കുന്നുമില്ല; കോപിക്കുന്നുമില്ല. അദ്ദേഹം ഒന്നും കൊടുക്കുന്നില്ല; ഒന്നും മേടിക്കുന്നുമില്ല.

സാനുരാഗാം സ്ത്രീയം ദൃഷ്ട്വാ മൃത്യും വാ സമുപസ്ഥിതം
അവിഹ്വലമനാഃ സ്വസ്ഥോ മുക്ത ഏവ മഹാശയഃ 14

അനുരക്തയായ ഒരു സ്ത്രീയെ ദർശിക്കുമ്പോഴും മരണം സമീപിക്കുമ്പോഴും യാതൊരു ക്ഷോഭവുമില്ലാതെ സ്വസ്വരൂപത്തിൽത്തന്നെ സ്ഥിതിചെയ്യുന്നവൻ മുക്തനായ മഹാശയൻതന്നെയാകുന്നു.

സുഖേ ദുഃഖേ നരേ നാര്യാം സമ്പത്സു ച വിപത്സു ച
വിശേഷോ നൈവ ധീരസ്യ സർവത്ര സമദർശനഃ 15

എപ്പോഴും എന്തിലും സമദർശിയായ ആത്മജ്ഞാനിക്ക് സുഖത്തിലും ദുഃഖത്തിലും ഒരേ ദൃഷ്ടിയാണ്. പുരുഷനിലാകട്ടെ, സ്ത്രീയിലാകട്ടെ, സമ്പത്തിലാകട്ടെ, ആപത്തിലാകട്ടെ അദ്ദേഹത്തിൻെറ ദൃഷ്ടിക്ക് യാതൊരു വ്യത്യാസവുമില്ല.

ന ഹിംസാ നൈവ കാരുണ്യം നൌദ്ധത്യം നച ദീനത
നാffശ്ചര്യം നൈവ ച ക്ഷോഭഃ ക്ഷീണസംസാരണേനരേ

സംസാരജീവിതം നശിച്ചിരിക്കുന്നു. ആത്മജ്ഞാനി ഒന്നിനേയും ഹിംസിക്കുന്നില്ല. അദ്ദേഹത്തിനു് കാരുണ്യം, ഗർവ്വം, ദൈന്യം, ആശ്ചര്യം, ക്ഷോഭം ഇതൊന്നുമുണ്ടാകുന്നില്ല.

ന മുക്തോ വിഷയദ്വേഷ്ടാ നവാ വിഷയലോലുപഃ
അസംസക്തമനാ നിത്യം പ്രാപ്തം പ്രാപ്തമുപാശ്നുതേ 17

മുക്തനായ മഹാത്മാവു് വിഷയങ്ങളെ വെറുക്കുന്നില്ല; എന്നാൽ അവയെ ആശിക്കുന്നുമില്ല. അസംഗനായ

അദ്ദേഹം വിഷയങ്ങരം ലബ്ധമാകുമ്പോഴും അല്ലാത്തപ്പോഴും ഹർഷമോ വിഷാദമോ കൂടാതെ തുല്യനിലയിൽ അവയെ കണക്കാക്കി ജീവിക്കുന്നു.

സമാധാനാസമാധാനാഹിതാഹിതവികല്പനാഃ
ശൂന്യചിത്തോ ന ജാനാതി കൈവല്യമിവ സംസ്ഥിതഃ

തനിക്ക് അന്യമായി മറെറാന്നു് ഇല്ലാത്ത പരമാത്മാവസ്ഥയിൽ സ്ഥിതിചെയ്യുന്ന ആത്മജ്ഞാനിക്കു് ഒന്നിനെപ്പററിയും ഒരു ചിന്തയുമില്ല. ഏകാഗ്രത വിക്ഷേപം നല്ലതു് ചീത്ത ഈ ജാതിഭേദങ്ങളെ അദ്ദേഹം അറിയുന്നില്ല.

നിർമ്മമോ നിരഹങ്കാരോ ന കിഞ്ചിദിവ നിശ്ചിതഃ
അന്തർഗളിതസർവ്വാശഃ കുർവന്നപി കരോതി ന 19

ദേഹാദിവിഷയങ്ങളിൽ മമതയും അഹന്തയും ഇല്ലാത്തവനും വിഷയപ്രപഞ്ചം അസത്യമാണെന്നു് നിശ്ചയം സിദ്ധിച്ചവനും, ഉള്ളിൽ യാതൊരു ആശയും ശേഷിക്കാത്തവനും ആയ ജ്ഞാനി വ്യാപാരം ചെയ്യുമ്പോഴും വാസ്തവത്തിൽ വ്യാപരിക്കുന്നില്ല.

മനഃപ്രകാശസമ്മോഹസ്വപ്നജാഡ്യവിവർജ്ജിതഃ
ദശാം കാമപി സമ്പ്രാപ്തോ ഭവേൽ ഗളിതമാനസഃ 20

മനസ്സിന്റെ ഉന്മേഷരൂപമായ ജാഗ്രദവസ്ഥ മൂർച്ഛ സ്വപ്നം നിദ്ര ഇവയിൽനിന്നെല്ലാം അന്യവും, ഇവയെല്ലാം അതീതവുമായ ഒരവസ്ഥയിലാണു് മനസ്സുമായി യാതൊരു ബന്ധവുമില്ലാത്ത ജ്ഞാനി സ്ഥിതിചെയ്യുന്നതു്.

*—*

## അദ്ധ്യായം 18

അഷ്ടാവക്ര ഉവാച-

**യസ്യ ബോധോദയേ താവൽ സ്വപ്നവൽ ഭവതി ഭ്രമഃ**
**തസ്മൈ സുഖൈകരൂപായ നമഃ ശാന്തായ തേജസേ** 1

അഷ്ടാവക്രൻ പറഞ്ഞു-യാതൊന്നിനെപ്പററിയുള്ള അറിവ് ഉണ്ടാകുമ്പോൾ ഈ വിഷയപ്രപഞ്ചം മുഴുവനും സ്വപ്നംപോലെ ഒരു ഭ്രമം മാത്രമായിത്തീരുന്നുവോ സുഖസ്വരൂപവും ശാന്തിസ്വരൂപവും ആയിരിക്കുന്ന ആ പ്രജ്ഞാനതേജസിന് നമസ്കാരം.

**അർജയിത്വാഖിലാനർത്ഥാൻ ഭോഗാനാപ്നോതി പുഷ്കലാൻ**
**നഹി സർവ്വപരിത്യാഗമന്തരേണ സുഖീ ഭവേത്** 2

തനിക്ക് ഇഷ്ടമുള്ള വിഷയങ്ങളെല്ലാം സമ്പാദിക്കുവാനും അതൊക്കെ അനുഭവിക്കുവാനും ഒരാൾക്ക് സാധിച്ചു എന്നു വരാം. എന്നാൽ അതുകൊണ്ടൊന്നും അയാൾക്കു സുഖം ലഭിക്കുന്നില്ല. അതിന് സർവ്വവിഷയങ്ങളേയും ത്യജിക്കുകതന്നെവേണം.

**കർത്തവ്യദുഃഖമാർത്തണ്ഡജ്വാലാദഗ്ദ്ധാന്തരാത്മനഃ**
**കുതഃ പ്രശമപീയൂഷധാരാസാരമൃതേ സുഖം?** 3

ഇഷ്ടസമ്പാദനവും അനിഷ്ടനിവാരണവും സകലർക്കും ഒഴിച്ചുവെക്കുവാൻ പാടില്ലാത്ത കർത്തവ്യമായിരിക്കുന്നു. ഈ കർത്തവ്യചിന്ത നിമിത്തം ഉണ്ടാകുന്ന ദുഃഖത്തിൽ സൂര്യജ്വാലയിൽ എന്നപോലെ മനസ്സ് സദാ തപിച്ചുംകൊണ്ടിരിക്കുന്നവന് എങ്ങിനെയാണ് സുഖംകിട്ടുന്നത്? സുഖം വേണമെങ്കിൽ കർത്തവ്യചിന്തയിൽനിന്ന് നിശ്ശേഷം നിവൃത്തനാകണം. കർത്തവ്യചിന്തയിൽനിന്നുള്ള

നിവൃത്തി അമൃതവർഷംപോലെ മനസ്താപത്തെ ശമിപ്പിക്കുന്നതാണു്.

ഭാവായം ഭാവനാമാത്രോ ന കിഞ്ചിൽ പരമാർത്ഥതഃ
നാസ്ത്യഭാവഃ സ്വഭാവാനാം ഭാവാഭാവവിഭാവിനാം 4

ഈ പ്രപഞ്ചം വെറും സങ്കല്പംമാത്രമാകുന്നു. പരമാർത്ഥത്തിൽ ഇതു് ഇല്ലതന്നെ. വിഷയങ്ങളുടെ ഉല്പത്തിയേയും വിനാശത്തെയും അറിഞ്ഞുകൊണ്ടിരിക്കുന്ന ജീവാത്മാക്കൾക്കാകട്ടെ ഒരിക്കലും നാശമില്ല.

ന ദൂരം ന ച സങ്കോചാൽ ലബ്ധമേവാത്മനഃ പദം
നിർവ്വികല്പം നിരായാസം നിർവികാരം നിരഞ്ജനം 5

സജാതീയവും വിജാതീയവും സ്വഗതവുമായ ഭേദങ്ങളില്ലാത്തതും, ലഭിക്കുവാൻ പ്രയത്നത്തിന്റെ ആവശ്യമില്ലാത്തതും, വൃദ്ധി, ക്ഷയം മുതലായ വികാരങ്ങൾ ഇല്ലാത്തതും, ഒന്നുകൊണ്ടും കളങ്കപ്പെടാത്തതുമായ ആത്മാവസ്ഥ സ്ഥിതിചെയ്യുന്നതു് ദൂരെയുമല്ല; അടുക്കെയുമല്ല.

വ്യാമോഹമാത്രവിരതൌ സ്വരൂപാദാനമാത്രതഃ
വീതശോകാ വിരാജന്തേ നിരാവരണദൃഷ്ടയഃ 6

ദേഹാദിവിഷയങ്ങൾ സത്യമാണെന്നും അതു് താനാണെന്നും തന്റേതാണെന്നും മറ്റുമുള്ള ഭ്രമം നശിച്ചു് ആത്മസ്വരൂപത്തിൽ പ്രതിഷ്ഠയെ പ്രാപിക്കുന്നതുകൊണ്ടുമാത്രം സർവത്തേയും ശരിയായനിലയിൽ വീക്ഷിക്കുവാൻ സാധിക്കും. അങ്ങിനെയുള്ളവർ ദുഃഖാദിവികാരങ്ങൾക്കു് അതീതവും അലൌകികവുമായ അവസ്ഥയിൽ സദാ വിളങ്ങുന്നു.

"സമസ്തം കല്പനാമാത്ര മാത്മാ മുക്തഃ സനാതനഃ"
ഇതി വിജ്ഞായ ധീരോ ഹി കിമഭ്യസ്യതി ബാലവത്? 7

താനൊഴിച്ചുള്ളതെല്ലാം സങ്കല്പമാത്രമാണെന്നും, താൻ ബന്ധം ഒരിക്കലും ഉണ്ടായിട്ടില്ലാത്തതും ശാശ്വതവുമായ

വസ്തുവാണെന്നും പ്രത്യക്ഷമായി അറിഞ്ഞതിൽപിന്നെ ആ മഹാത്മാവിനു് കുട്ടികളെപ്പോലെ പഠിക്കേണം. മനസ്സിലാക്കേണ്ടതായി ഈ ലോകത്തിൽ യാതൊന്നുംതന്നെയില്ല.

ആത്മാ ബ്രഹ്മേതി നിശ്ചിത്യ ഭാവാഭാവൌ ച കല്പിതൌ
നിഷ്കാമഃകിം വിജാനാതി? കിം ബ്രൂതേ ച കരോതി കിം?

താൻ അദ്വൈതമായ ബ്രഹ്മമാണെന്നും, സർവപ്രപഞ്ചത്തിന്റെയും ഭാവവും അഭാവവും കല്പനമാത്രമാണെന്നുമുള്ള നിശ്ചയം സിദ്ധിച്ച് സർവവിധമായ ആഗ്രഹങ്ങൾക്കും അതീതനായി സ്ഥിതിചെയ്യുന്ന ആത്മജ്ഞാനി ഒന്നും അറിയുന്നില്ല; ഒന്നും പറയുന്നില്ല; ഒന്നും ചെയ്യുന്നുമില്ല.

''അയം സോഹ" മയം നാഹ"മിതി ക്ഷീണാ വികല്പനാഃ
"സർവമാത്മേ''തി നിശ്ചിത്യ തൂഷ്ണീം ഭൂതസ്യ യോഗിനഃ9

"സർവവുംതാനാണെ"'' എന്നുള്ള നിശ്ചയം സിദ്ധിച്ചതിനാൽ ശരീരവ്യാപാരങ്ങൾക്കും, ഇന്ദ്രിയവ്യാപാരങ്ങൾക്കും, മനോവ്യാപാരങ്ങൾക്കും അതീതനായി സ്ഥിതിചെയ്യുന്ന ആത്മജ്ഞാനിക്ക് താൻ ഏതെങ്കിലുമൊരു വ്യക്തിമാത്രമാണെന്നും മറ്റൊന്നുമല്ല എന്നുമുള്ള വാസനകളെല്ലാം സ്വയം നശിച്ചുപോകുന്നു.

ന വിക്ഷേപോ ന ചൈകാഗ്ര്യം നാതിബോധോ ന മൂഢതാ
ന സുഖം നചവാ ദുഃഖമുപശാന്തസ്യ യോഗിനഃ 10

ശാന്തനും ജ്ഞാനയോഗസിദ്ധനുമായ മഹാത്മാവിനു് വിക്ഷേപമോ ഏകാഗ്രതയോ ഇല്ല; അദ്ദേഹത്തിനു് പാണ്ഡിത്യമോ മൂഢതയോ ഇല്ല; അദ്ദേഹത്തിനു് സുഖവുമില്ല, ദുഃഖവുമില്ല.

സ്വാരാജ്യേ ഭൈക്ഷവൃത്തൌ ച ലാഭാലാഭേ ജനേ വനേ
നിർവികല്പസ്വഭാവസ്യ ന വിശേഷോസ്തി യോഗിനഃ 11

എല്ലാ ഭേദബുദ്ധിയും നശിച്ചിരിക്കുന്ന യോഗിക്ക് സ്വർഗ്ഗജീവിതത്തിലാകട്ടെ ഭിക്ഷയെടുത്തു് ഉപജീവിക്കുന്നതിലാകട്ടെ യാതൊരു വ്യത്യാസവുമില്ല. ലാഭവും നഷ്ടവും അദ്ദേഹത്തിന് ഒരുപോലെതന്നെയാണ്. ലാഭത്തിൽ സുഖമോ നഷ്ടത്തിൽ ദുഃഖമോ ഇല്ല. ആൾക്കൂട്ടത്തിനിടയ്ക്കു് ജീവിക്കുന്നതും വിജനപ്രദേശത്തു് ജീവിക്കുന്നതും യോഗിക്ക് ഒരുപോലെതന്നെയാണ്. നാടെന്നോ കാടെന്നോ ഉള്ള വ്യത്യാസം അദ്ദേഹത്തിനില്ല.

ക്വ ധർമ്മഃ? ക്വ ച വാ കാമഃ? ക്വ ചാർത്ഥഃ? ക്വ വിവേകിതാ?
"ഇദം കൃത മിദം നേ"തി ദ്വന്ദ്വൈർമ്മുക്തസ്യ യോഗിനഃ

"ഇതു് ചെയ്തു് ഇതു് ചെയ്തില്ല" എന്നും മററുമുള്ള ദ്വന്ദ്വങ്ങൾക്ക് അതീതനായിരിക്കുന്ന ആത്മജ്ഞാനിക്ക് ധർമ്മം, അർത്ഥം, കാമം ഇതൊന്നുമില്ല. ലക്ഷ്യമായ മോക്ഷം സിദ്ധിച്ചുകഴിഞ്ഞിരിക്കുന്നതുകൊണ്ട് അതിന്റെ ഉപായമായ സത്യാസത്യവിവേകംതന്നെയും യോഗിക്ക് ഇല്ല.

കൃത്യം കിമപി നൈവാഽസ്തി ന കാഽപി ഹൃദി രഞ്ജനാ
യഥാജീവനമേവേഹ ജീവന്മുക്തസ്യ യോഗിനഃ 13

ജീവന്മുക്തനായ യോഗിക്ക് കർത്തവ്യമായി ഈ ലോകത്തിൽ യാതൊന്നുമില്ല. മനസ്സിൽ വിഷയവാസനയുമില്ല. അതിനാൽ അതീതമായ വിഷയത്തിന്റെ സ്മരണയോ ഭാവിസങ്കല്പമോ ഇല്ലാത്ത ഒരു ജീവിതമാണ് യോഗി നയിക്കുന്നതു്.

ക്വ മോഹഃ? ക്വ ച വാ വിശ്വം? ക്വ തദ്ധ്യാനം? ക്വ മുക്തതാ?
സർവ്വസങ്കല്പസീമായാം വിശ്രാന്തസ്യ മഹാത്മനഃ 14

സർവ്വസങ്കല്പങ്ങളുടെയും ഉദയത്തിനും സ്ഥിതിക്കും ലയത്തിനും അധിഷ്ഠാനമായ ആത്മസ്വരൂപത്തിൽ സദാ

വിസ്ഫുരിക്കുന്ന ചൈതന്യമേവന് അജ്ഞാനം എങ്ങനെ സംഭവിക്കാനാണ്? അദ്ദേഹത്തിന് പ്രപഞ്ചമോ അതിന്റെ ചിന്തയോ ഇല്ല. നിത്യമുക്തനായ ജ്ഞാനിക്ക് ബന്ധം ഉണ്ടായിട്ടേയില്ല. അതിനാൽ മോക്ഷവും ഉണ്ടാകേണ്ടതില്ല.

**യേന വിശ്വമിദം ദൃഷ്ടം സ നാസ്തീതി കരോതു വൈ**
**നിർവാസനഃ കിം കുരുതേ? പശ്യന്നപി ന പശ്യതി. 15**

ഈ ലോകത്തെ ദർശിക്കുന്നവൻ അതിന്റെ സത്യാസത്യതയെപ്പറ്റി ചിന്തിക്കുകയും വാസ്തവത്തിൽ ഇല്ലാത്തതാണെന്ന് നിർണ്ണയിക്കുകയും മറ്റും വേണമെങ്കിൽ ചെയ്തുകൊള്ളട്ടെ. എന്നാൽ ദർശിക്കുമ്പോഴും ദർശനകർത്താവാകാതെ ദർശനത്തിന് സാക്ഷിയായിമാത്രം സ്ഥിതിചെയ്യുന്നവനും വിഷയവാസനയില്ലാത്തവനുമായ ആത്മജ്ഞാനിക്ക് പ്രപഞ്ചത്തിന്റെ അസത്യത്വം നിർണ്ണയിക്കുന്ന കാര്യത്തിൽ യാതൊന്നും ചെയ്യുവാനില്ല.

**യേന ദൃഷ്ടം പരംബ്രഹ്മ 'സോഽഹം ബ്രഹ്മേ'തി ചിന്തയേത്**
**കിം ചിന്തയതി? നിശ്ചിന്തോ ദ്വിതീയം യോ ന പശ്യതി**

പരബ്രഹ്മത്തെ തന്നിൽനിന്നും അന്യമായി കാണുന്നവൻ "ഞാൻ ബ്രഹ്മമാകുന്നു" എന്ന് ചിന്തിക്കേണ്ടത് ആവശ്യമാണ്. എന്നാൽ താൻ അല്ലാതെ രണ്ടാമതൊന്നിനെ കാണാതിരിക്കുന്നവനും സർവ ചിന്തകളും അറ്റവനായി സ്ഥിതിചെയ്യുന്നവനുമായ ആത്മജ്ഞാനിക്ക് യാതൊന്നും ചിന്തിക്കുവാനില്ല.

**ദൃഷ്ടോ യേനാത്മവിക്ഷേപോ നിരോധം കുരുതേ ത്വസൗ**
**ഉദാരസ്തു ന വിക്ഷിപ്തഃ സാധ്യാഭാവാത് കരോതി കിം. 17**

ബുദ്ധിക്ക് വിക്ഷേപമുണ്ടെന്ന് കാണുന്നവൻ അതിനെ നിരോധിക്കുവാൻ ഏകാഗ്രത [illegible] ആത്മജ്ഞാനിക്ക് യാതൊരു വിക്ഷേപവുമില്ല. അതിനാൽ ഏകാഗ്രത [illegible]

അദ്ദേഹത്തിനു് യാതൊന്നും ചെയ്യുവാനില്ല.

ധീരോ ലോകവിപര്യസ്തോ വർത്തമാനോऽപി ലോകവത്
ന സമാധിം ന വിക്ഷേപം ന ലേപം സ്വസ്യ പശ്യതി 18

ലൌകികനെപ്പോലെ ലോകജീവിതം നയിക്കുന്നതായി ബാഹ്യദൃഷ്ടിയിൽ തോന്നിയാലും ആത്മജ്ഞാനി വാസ്തവത്തിൽ ലൌകികനല്ല; ലോകത്തിനു് അതീതൻതന്നെയാകുന്നു. എന്തെന്നാൽ സമാധിയോ വിക്ഷേപമോ വിഷയവാസനയോ അദ്ദേഹത്തെ സ്പർശിക്കുന്നില്ല.

ഭാവാഭാവവിഹീനോ യസ്തൃപ്തോ നിർവ്വാസനോ ബുധഃ
നൈവ കിഞ്ചിത് കൃതം തേന ലോകദൃഷ്ട്യാ വികുർവ്വതാ

വിഷയങ്ങളുടെ ഭാവത്തിനും അഭാവത്തിനും അതുസംബന്ധിച്ചുള്ള വാസനകൾക്കും അതീതനും സ്വയം തൃപ്തനുമായ ആത്മജ്ഞാനി ലോകദൃഷ്ടിയിൽ ഒരു വ്യാപാരിയെപ്പോലെ ഇരുന്നാലും വാസ്തവത്തിൽ ഒന്നും ചെയ്യുന്നില്ല.

പ്രവൃത്തൌ വാ നിവൃത്തൌ വാ നൈവ ധീരസ്യ ദുർഗ്രഹഃ
യദാ യത് കർത്തുമായാതി തത് കൃത്വാ തിഷ്ഠതഃ സുഖം 20

എന്തെങ്കിലും ചെയ്യുന്നതിലോ ഒന്നും ചെയ്യാതിരിക്കുന്നതിലോ ജ്ഞാനിക്കു് യാതൊരു നിർബന്ധവുമില്ല. സ്വാഭാവികമായി എന്തെങ്കിലും ചെയ്യേണ്ടിവരുമ്പോൾ അതു് ശരിക്കു് ചെയ്യുന്നു. വ്യാപരിക്കുമ്പോഴും അല്ലാത്തപ്പോഴും ജ്ഞാനി സുഖസ്വരൂപനായിത്തന്നെ സ്ഥിതിചെയ്യുന്നു.

നിർവ്വാസനോ നിരാലംബഃ സ്വച്ഛന്ദോ മുക്തബന്ധനഃ
ക്ഷിപ്തഃ സംസ്കാരവാതേന ചേഷ്ടതേ ശുഷ്കപർണ്ണവത്

ഭോഗവാസനകളെല്ലാം നശിച്ചവനും ഒന്നിനെയും ആശ്രയിക്കാത്തവനും സ്വതന്ത്രനും സമസ്തബന്ധങ്ങളിൽ നിന്നും മോചനംലഭിച്ചവനുമായ ജ്ഞാനി കാററിൽ കരി

യില അങ്ങുമിങ്ങും പറന്നുനടക്കുന്നതുപോലെ പ്രാരബ്ധ ത്തിന്റെ ഗതിയനുസരിച്ച് ജീവിതം നയിക്കുന്നു.

അസംസാരസ്യ തു ക്വാഽപി ന ഹർഷോ ന വിഷാദിതാ
സശീതളമനാ നിത്യം വിദേഹഇവ രാജതേ. 22

സംസാരബന്ധം ഇല്ലാത്ത ജ്ഞാനി ഒരു വിഷയ ത്തിലും സുഖിക്കുന്നില്ല. ഒന്നുകൊണ്ടും ദുഃഖിക്കുന്നുമില്ല. അ ദ്ദേഹത്തിന്റെ മനസ്സ് സദാ ശീതളമായിരിക്കുന്നു. ദേഹ ത്തിൽ അഹന്തയോ മമതയോ ഇല്ലാതെ അദ്ദേഹം ദേഹമി ല്ലാത്ത ഒരുവനെപ്പോലെ ശോഭിക്കുന്നു.

കുത്രാഽപി ന ജിഹാസാഽസ്തി ജിഘൃക്ഷാഽപി ന കുത്രചിത്
ആത്മാരാമസ്യ ധീരസ്യ ശീതളാച്ഛതരാത്മനഃ 23

ജ്ഞാനിക്ക് എന്തെങ്കിലും പരിഹരിക്കണമെന്ന് ആശയില്ല. അതുപോലെ എന്തെങ്കിലും സമ്പാദിക്കണമെ ന്നും ആശയില്ല. തന്നിൽത്തന്നെ രമിക്കുന്ന അദ്ദേഹത്തി ന്റെ മനസ്സ് സദാ ശാന്തവും പരിശുദ്ധവുമായിരിക്കുന്നു.

പ്രകൃത്യാ ശൂന്യചിത്തസ്യ കർവതോഽസ്യ യദൃച്ഛയാ
പ്രാകൃതസ്യേവ ധീരസ്യ ന മാനോ നാഽവമാനിതാ 24

സ്വാഭാവികമായി വിഷയചിന്തയില്ലാത്തവനും യാ ദൃച്ഛികമായി വന്നുചേരുന്ന കാര്യങ്ങൾ ഒരു അജ്ഞനെ പ്പോലെതന്നെ അനുഷ്ഠിക്കുന്നവനുമായ ആത്മജ്ഞാനി ക്ക് മാനാവമാനങ്ങളിൽ യാതൊരു ഗണനയുമില്ല.

"കൃതം ദേഹേന കർമ്മേദം ന മയാ ശുദ്ധരൂപിണാ"
ഇതി ചിന്താനുരോധിയഃ കർവന്നപി കരോതി ന 25

കായികമോ മാനസികമോ ആയി കർമ്മംചെയ്യു മ്പോൾ അതിന്റെ കർത്താവ് ദേഹമോ മനസ്സോ ആണ് എന്നും ദേഹസംബന്ധമില്ലാത്ത ശുദ്ധമായ ബോധസ്വരൂ പനാണ് താനെന്നും ചിന്തിക്കുകയും, ഉറപ്പുണ്ടായിരിക്ക

യും ചെയ്താൽ ഒരുവൻ വ്യാപരിച്ചാലും വാസ്തവത്തിൽ ആ വ്യാപാരത്തിനു് അവൻ സാക്ഷിമാത്രമാണു്; ഒരിക്കലും അവൻ കർത്താവായിത്തീരുന്നില്ല;

**അതദ്വാരീവ കുരുതേ ന ഭവേദപി ബാലിശഃ**
**ജീവന്മുക്തഃ സുഖീ ശ്രീമാൻ സംസാരന്നപി ശോഭതേ 26**

ജീവന്മുക്തനായ മഹാത്മാവു് ഒരു വ്യാപാരത്തിന്റെയും കർത്തൃത്വം തനിക്കാണെന്നു് പറയുകയും ചിന്തിക്കുകയും ചെയ്യുന്നില്ല, എന്നാൽ ക്രിയയുടെയും കർത്താവിന്റെയും സ്വരൂപത്തേയും, അവയുടെ സംബന്ധത്തെയും പററി ഒന്നും അറിയുവാൻ പാടില്ലാത്ത ഒരു മൂഢനുമല്ല അദ്ദേഹം. ലോകജീവിതം നയിക്കുമ്പോഴും ജീവന്മുക്തൻ സദാ സുഖിയും ശ്രീമാനുമായി ശോഭിക്കുന്നു.

**നാനാവിചാരസുശ്രാന്തോ ധീരോ വിശ്രാന്തിമാഗതഃ**
**ന കല്പതേ ന ജാനാതി ന ശൃണോതി ന പശ്യതി. 27**

പലതരത്തിൽ ആത്മവിചാരം ചെയ്തു് ശ്രമപ്പെട്ടതിന്റെ ഫലമായി ആത്മസ്വരൂപത്തിൽ വിശ്രാന്തിയെ പ്രാപിച്ച മഹാത്മാവു് പിന്നീടു് ഒന്നും സങ്കൽപിക്കുന്നില്ല; ഒന്നും അറിയുന്നില്ല; ഒന്നും കേൾക്കുന്നില്ല; ഒന്നും കാണുന്നുമില്ല.

**അസമാധേരവിക്ഷേപാൽ ന മുമുക്ഷുർന്ന ചേതരഃ**
**നിശ്ചിത്യകല്പിതം പശ്യൻ ബ്രഹ്മൈവാസ്തേ മഹാശയഃ**

ജീവന്മുക്തനായ മഹാത്മാവു് സമാധിയിലൊ വിഷയവ്യാപാരത്തിലൊ പ്രവേശിക്കുന്നില്ല. അദ്ദേഹത്തിനു് മോക്ഷത്തിലൊ വിഷയഭോഗത്തിലൊ ഇച്ഛയില്ല. സർവ്വപ്രപഞ്ചവും ഭ്രമംമാത്രമാണെന്നു് നിശ്ചയിച്ചുറച്ചിട്ടു് സാക്ഷിയായി അതിനെ കണ്ടുംകൊണ്ടിരിക്കുന്ന അദ്ദേഹം ബ്രഹ്മമായിത്തന്നെ സ്ഥിതിചെയ്യുന്നു

യസ്യാന്തഃ സ്യാദഹംകാരോ ന കരോതി കരോതി സഃ
നിരഹംകാരധീരേണ ന കിഞ്ചിദകൃതം കൃതം. 29

ഉള്ളിൽ അഹങ്കാരമുള്ളവൻ മാത്രമാണ് ചെയ്യാതിരിക്കുകയും ചെയ്യുകയും ചെയ്യുന്നത്. അഹങ്കാരം ഇല്ലാത്ത മുക്തപുരുഷനാകട്ടെ ഒന്നും ചെയ്യാതിരിക്കുന്നുമില്ല; ചെയ്യുന്നുമില്ല.

നോദ്വിഗ്നം ന ച സന്തുഷ്ടമകർത്തൃസ്പന്ദവർജ്ജിതം
നിരാശം ഗതസന്ദേഹം ചിത്തം മുക്തസ്യ രാജതേ. 30

ഭയം, സംഭ്രമം, ആഹ്ളാദം, കർത്തൃത്വാഭിമാനം ചാഞ്ചല്യം, വിഷയാസക്തി ഇതൊന്നുമില്ലാതെ മുക്തപുരുഷൻെറ മനസ്സ് സർവസംശയങ്ങളും തീർന്ന് സദാ ശോഭിച്ചുകൊണ്ടിരിക്കുന്നു.

നിർധ്യാതും ചേഷ്ടിതും വാ പി യച്ചിത്തം ന പ്രവർത്തതെ
നിർന്നിമിത്തമിദം കിന്തു നിർധ്യായതി വിചേഷ്ടതേ

ജ്ഞാനിയുടെ ചിത്തം ഒരു വിഷയത്തെ ഏകാഗ്രമായി ധ്യാനിക്കുകയോ മാറിമാറി അനേകവിഷയങ്ങളിൽ വ്യാപരിക്കുകയോ ചെയ്യുന്നില്ല. എന്നാൽ ചിലപ്പോഴൊ യാതൊരു ഉദ്ദേശവും കൂടാതെ അങ്ങ് ധ്യാനിക്കുകയും ഭിന്നഭിന്നവിഷയങ്ങൾ മാറിമാറി വ്യാപരിക്കുകയുംചെയ്യുന്നു.

തത്വം യഥാർത്ഥമാകർണ്യ മന്ദഃ പ്രാപ്നോതി മൂഢതാം
അഥവാ യാതി സംകോചമമൂഢഃ കോപി മൂഢവത് 32

പരമാർത്ഥമായ ആത്മതത്വത്തെ ശ്രവിക്കുമ്പോഴ് മന്ദന്മാരായിട്ടുള്ളവർ അസംഭാവനയും വിപരീതഭാവനയും കൊണ്ട് ലക്ഷ്യത്തിൽ പിടികിട്ടാതെ ഒരു മൂഢാവസ്ഥയിൽ ചെന്നുചേരുകയോ അന്തർമ്മുഖന്മായി സമാധിയിൽ പ്രവേശിക്കുകയോചെയ്യുന്നു. അപൂർവം ചിലർ തത്വശ്രവണംകൊണ്ട് സ്വരൂപപ്രതിഷ്ഠനെ പ്രാപിക്കുന്നു. അങ്ങി

നെയുള്ളവർ മൂഢന്മാരല്ലെങ്കിലും ബാഹ്യദൃഷ്ടിയിൽ മൂഢന്മാരെപ്പോലെ വ്യവഹരിക്കുന്നു.

ഏകാഗ്രതാ നിരോധോവാ മൂഢൈ രഭ്യസ്യതേ ഭൃശം
ധീരാഃ കൃത്യം ന പശ്യന്തി സുപ്തവൽ സ്വപദേസ്ഥിതാഃ 33

ആത്മതത്ത്വത്തിൻെറ സ്വരൂപം ശരിക്ക് മനസ്സിലാകാത്ത മൂഢന്മാരാണ് ഏകാഗ്രതയേയും ഇന്ദ്രിയനിഗ്രഹത്തേയും വളരെ പണിപ്പെട്ട് അഭ്യസിക്കുന്നത്. ശരിയായ ജ്ഞാനികാം തങ്ങാംക്ക് ചെയ്യേണ്ടതായിട്ട് ഒന്നുംതന്നെ കാണുന്നില്ല അവർ ഗാഢനിദ്രയിലെന്നപോലെ നിർവ്വിഷയമായ സ്വസ്വരൂപത്തിൽ സദാ സ്ഥിതിചെയ്യുന്നു.

അപ്രയത്നാൽ പ്രയത്നാദ്വാ മൂഢോ നാഽഽപ്നോതി നിർവൃതിം
തത്ത്വനിശ്ചയമാത്രേണ പ്രാജ്ഞോ ഭവതി നിർവൃതഃ 34

ഒന്നുംചെയ്യാതെ ചുമ്മാ ഇരുന്നാലും പ്രയത്നിച്ചാലും ആത്മജ്ഞാനം സിദ്ധിക്കാത്ത മൂഢന്മാക്ക് സുഖലാഭം ഉണ്ടാകുന്നില്ല. എന്നാൽ ബുദ്ധിമാന്മാക്ക് ആത്മതത്ത്വത്തെ ശരിക്ക് അറിഞ്ഞു് ഉറക്കുന്നതുകൊണ്ടുമാത്രം ശാശ്വതമായ നിർവൃതി ലഭിക്കുന്നു.

ശുദ്ധം ബുദ്ധം പ്രിയം പൂർണ്ണം നിഷ്പ്രപഞ്ചം നിരാമയം
ആത്മാനം തം ന ജാനന്തി തത്രാഽഭ്യാസപരാ ജനാഃ 35

വിഷയസംബന്ധമില്ലാതെ പരിശുദ്ധമായിരിക്കുന്നതും, ചൈതന്യസ്വരൂപവും, പരമമായ പ്രീതിക്ക് ആസ്പദമായിരിക്കുന്ന ആനന്ദവും സർവ്വത്ര പരിപൂർണ്ണവും, പ്രപഞ്ചത്തിനു് അതീതവും, ദുഃഖലേശമില്ലാത്തതുമായ ആത്മതത്ത്വത്തിൻെറ സാക്ഷാൽക്കാരം യോഗാഭ്യാസം മുതലായതുകൊണ്ടൊന്നും ലഭിക്കുന്നതല്ല.

നാഽഽപ്നോതി കർമ്മണാമോക്ഷം വിമൂഢോഽഭ്യാസരൂപിണാ
ധന്യോവിജ്ഞാനമാത്രേണ മുക്ത സ്തിഷ്ഠത്യവിക്രിയഃ 36

യോഗാഭ്യാസം മുതലായ യാതൊരു കർമ്മംകൊണ്ടും മോക്ഷം ലഭിക്കുകയല്ല. അങ്ങിനെ ലഭിക്കുമെന്നു വിചാരിക്കുന്നവർ മൂഢന്മാരാകുന്നു തീവ്രമായ തത്ത്വജിജ്ഞാസയാൽ അനുഗ്രഹീതരായവൎക്കു വിജ്ഞാനം ഒന്നുകൊണ്ടുമാത്രം യാതൊരു കർമ്മവുംകൂടാതെതന്നെ മോക്ഷം സിദ്ധിക്കുന്നു. അങ്ങിനെ മുക്തി നേടിയവർ സർവ്വവികാരങ്ങൾക്കും അതീതന്മാരായി സ്ഥിതിചെയ്യുന്നു.

മൂഢോ നാ പ്നോതി തൽ ബ്രഹ്മ യതോ ഭവിതുമിച്ഛതി
അനിച്ഛന്നപി ധീരോഹി പരബ്രഹ്മസ്വരൂപഭാക് 37

"താൻ ഒരു മനുഷ്യവ്യക്തിയാണു്, ബ്രഹ്മമല്ല" എന്നു ഭ്രമിക്കുകയും, യോഗാഭ്യാസം മുതലായതുകൊണ്ടു് തനിക്കു് ബ്രഹ്മമായിത്തീരണമെന്നു് ആഗ്രഹിക്കുകയുംചെയ്യുന്ന മൂഢനു് ഒരിക്കലും ബ്രഹ്മലാഭം ഉണ്ടാകുന്നില്ല. എന്നാൽ ജ്ഞാനി തത്ത്വജ്ഞാനം ഒന്നുകൊണ്ടുമാത്രം ഇച്ഛിക്കാതിരുന്നാലും പരബ്രഹ്മമായി ഭവിക്കുന്നു.

നിരാധാരാ ഗ്രഹവ്യഗ്രാ മൂഢാഃ സംസാരപോഷകാഃ
ഏതസ്യാ നർത്ഥമൂലസ്യ മൂലച്ഛേദഃ കൃതോ ബുധൈഃ 38

സൽഗുരുവിനെ ആശ്രയിക്കാതെ തോന്നിയപോലെ മോക്ഷോപായമായി എന്തെങ്കിലും സ്വയംതിരഞ്ഞെടുത്തു് അതിൽ പ്രവർത്തിക്കുന്നവർ മൂഢന്മാരാകുന്നു. തങ്ങളുടെ സംസാരദുഃഖത്തെ നശിപ്പിക്കുന്നതിനുപകരം വാസ്തവത്തിൽ അവർ മറെറാരുപ്രകാരത്തിൽ സംസാരത്തെ വർദ്ധിപ്പിക്കുകയാണു് ചെയ്യുന്നതു്.

ബുദ്ധിമാന്മാർ സർവ്വദുഃഖങ്ങൾക്കും മൂലകാരണമായ ഈ സംസാരത്തിന്റെ വേരറുക്കുകയാണു് ചെയ്തിട്ടുള്ളതു്.

ന ശാന്തിം ലഭതേ മൂഢോ യതഃ ശമിതുമിച്ഛതി
ധീര സ്തത്വം വിനിശ്ചിത്യ സർവദാ ശാന്തമാനസഃ 39

"തനിക്കു് ശാന്തിയില്ലാതിരിക്കുന്നു" എന്നു് ദേഹാഭിമാനംകൊണ്ടു് ഭ്രമിക്കുകയും അതു് സമ്പാദിക്കണമെന്നു്

ഇച്ഛിക്കയുംചെയ്യുന്ന മൂഢന് അവൻെറ ആ അജ്ഞാനംനിമിത്തം ഒരിക്കലും ശാന്തി ലഭിക്കുന്നില്ല ബുദ്ധിമാനാകട്ടെ ശാന്തി നിത്യസിദ്ധമാണെന്നും അതു തൻെറ സ്വരൂപമാണെന്നുമുള്ള പരമാർത്ഥം അറിഞ്ഞു് ഉറച്ചിട്ടു് എപ്പോഴും ശാന്തമാനസനായി ജീവിതം നയിക്കുന്നു.

**ക്വാ ത്മനോദർശനം തസ്യ യൽദൃഷ്ട മവലംബതേ**
**ധീരാസ്തം തം ന പശ്യന്തി പശ്യന്ത്യാത്മാനമവ്യയം** 40

ആത്മജ്ഞാനം സിദ്ധിച്ചിട്ടില്ലാത്തവൻെറ ദൃഷ്ടി എപ്പോഴും ബാഹ്യവിഷയങ്ങളിൽ ഉന്മുഖമായിരിക്കുന്നു. അതിന് ഒരിക്കലും അന്തർമ്മുഖത്വം ഉണ്ടാകുന്നില്ല. അത്തരക്കാർക്ക് ആത്മസാക്ഷാൽക്കാരം സിദ്ധിക്കുകയില്ല. എന്നാൽ ആത്മജ്ഞാനികൾ ബാഹ്യവിഷയത്തെ ദർശിക്കുന്നില്ല. സർവ്വവികാരങ്ങൾക്കും അതീതമായ ആത്മവസ്തുവിനെയാണ് അവർ എപ്പോഴും ദർശിക്കുന്നതു്.

**ക്വ നിരോധോവിമൂഢസ്യ?യോനിർബന്ധംകരോതിവൈ**
**സ്വാരാമസ്യൈവ ധീരസ്യ സർവദാ സാ വകൃത്രിമഃ** 41

ദേഹം ഇന്ദ്രിയം മുതലായ വിഷയങ്ങൾ സത്യമാണെന്ന് ഭ്രമിച്ചുംകൊണ്ടു് ചിത്തനിരോധത്തെ അവശ്യകർത്തവ്യമായിക്കരുതി അതിനുവേണ്ടി ശ്രമിക്കുന്ന മൂഢന് ഒരിക്കലും അതു സിദ്ധിക്കുന്നില്ല. ദേഹാദിവിഷയങ്ങൾ അസത്യമാണെന്ന് അറിഞ്ഞു ഉറച്ചിട്ട് സ്വസ്വരൂപത്തിൽത്തന്നെ സദാ രമിച്ചുകൊണ്ടിരിക്കുന്ന ആത്മജ്ഞാനികൾക്കുമാത്രമെ വാസ്തവത്തിൽ ചിത്തനിരോധം സിദ്ധിക്കുന്നുള്ളു. ജ്ഞാനിയുടെ ആ ചിത്തനിരോധം അകൃത്രിമമാകയാൽ അതിന് ഒരിക്കലും ഇളക്കംതട്ടുകയില്ല.

**ഭാവസ്യ ഭാവകഃ കശ്ചിൽ നകിഞ്ചിൽ ഭാവകോപരഃ**
**ഉഭയാഭാവകഃ കശ്ചിദേവമേവ നിരാകുലഃ** 42

ഒരുകൂട്ടർ ഈ ലോകം സത്യമാണെന്നു കരുതുന്നു. മററു ചിലർ "ഒന്നുമേയില്ല, എല്ലാം ശൂന്യംതന്നെ" എന്നു ചിന്തിക്കുന്നു. ഇതുരണ്ടുമല്ലാതെ മൂന്നാമതൊരു പക്ഷവുമുണ്ട്. അവർ ഈ പ്രപഞ്ചം ഉള്ളതാണെന്നോ, ഇല്ലാത്തതാണെന്നോ ചിന്തിക്കുന്നില്ല. കേവലം ഒന്നുമില്ലാതിരിക്കുന്ന ആത്മജ്ഞാനികൾ സർവ്വദുഃഖങ്ങൾക്കും അതീതന്മാരാകുന്നു.

ശുദ്ധ മദ്വയ മാത്മാനം ഭാവയന്തി കുബുദ്ധയഃ
നതു ജാനന്തി സംമോഹാദ്യാവജ്ജീവ മനിർവ്വൃതാഃ 43

പരിശുദ്ധവും അദ്വയവുമായ ആത്മാവിനെ മന്ദബുദ്ധികൾ ഭാവനചെയ്യാൻ തുടങ്ങുന്നു. ശരിക്ക് അറിയാൻ ഒട്ടും കഴിയുന്നുമില്ല. ഇങ്ങനെ ആത്മജ്ഞാനം സിദ്ധിക്കാതെ ജീവിതംമുഴുവൻ അവർ അസ്വസ്ഥരായി കഴിച്ചുകൂട്ടുന്നു.

മുമുക്ഷോർബ്ബുദ്ധിരാലംബ മന്തരേണ ന വിദ്യതേ
നിരാലംബൈവ നിഷ്കാമാ ബുദ്ധിർമ്മുക്തസ്യ സർവ്വദാ

മുക്തിപദത്തിൽ പ്രതിഷ്ഠയെ പ്രാപിക്കുന്നതുവരെ സാധകന്റെ ബുദ്ധിക്ക് ആലംബമായി എന്തെങ്കിലും ഒരു വിഷയം കൂടിയേകഴിയൂ. മുക്തന്റെ ബുദ്ധിയാകട്ടെ എപ്പോഴും നിർവ്വിഷയവും നിഷ്കാമവും ആയിരിക്കുന്നു.

വിഷയദ്വീപിനോ വീക്ഷ്യ ചകിതാഃ ശരണാർത്ഥിനഃ
വിശന്തി ഝടിതി ക്രോഡം നിരോധൈകാഗ്ര്യസിദ്ധയേ

ഇന്ദ്രിയവിഷയങ്ങളാകുന്ന വ്യാഘ്രങ്ങളെ കാണുമ്പോൾ മൂഢന്മാർ ഭയപ്പെടുന്നു. അതിൽനിന്നും രക്ഷപ്പെടുവാനായി മനസ്സിന്റെ ചലനത്തെ നിരോധിക്കുന്നതിനും ഏകാഗ്രതയ്ക്കുംവേണ്ടി അവർ ഗുഹയിൽക്കയറി പൊന്തകളിൽ ഒളിച്ചുകളയുന്നു.

"വിഷയാകാരമായി പ്രകാശിക്കുന്നതു" അന്തഃകരണവൃത്തിമാത്രമാകുന്നു" എന്നുള്ള പരമാർത്ഥം ധരിക്കാത്തവൻ വിഷയങ്ങളെ

നം തങ്ങളുടെ ലക്ഷ്യപ്രാപ്തിക്ക് വിഘ്നകരമാണെന്നുകരുതി എപ്പോഴും വിഷയങ്ങളെ അകററിനിർത്താൻ ശ്രമിക്കുന്നു.

നിർവാസനം ഹരിം ദൃഷ്ട്വാ തൂഷ്ണീം വിഷയദന്തിനഃ
പലായന്തേ ന ശക്താസ്തേ സേവന്തേ കൃതചാടവഃ 46

വിഷയവാസനകളെല്ലാം എന്നന്നേക്കുമായി നശിച്ചു കഴിഞ്ഞിരിക്കുന്ന ആത്മജ്ഞാനിയാകുന്ന സിംഹത്തെ കാണുമ്പോൾ ഇന്ദ്രിയവിഷയങ്ങളാകുന്ന ഗജങ്ങൾ മിണ്ടാതെ ഓടിക്കളയുന്നു, അല്ലെങ്കിൽ ദാസന്മാരെപ്പോലെ പാകംനോക്കിനിന്ന് പരിചരിക്കുന്നു. ജീവന്മുക്തസിംഹത്തെ ഉപദ്രവിക്കുവാൻ വിഷയഗജങ്ങൾ അശക്തങ്ങളാകുന്നു.

ന മുക്തികാരികാം ധത്തേ നിശ്ശങ്കോ യുക്തമാനസഃ
പശ്യൻശൃണ്വൻസ്പൃശൻജിഘ്രന്നശ്നന്നാസ്തേയഥാസുഖം

സർവ്വസംശയങ്ങളും അററുപോവുകയും മനസ്സ് അതിന്റെ അധിഷ്ഠാനത്തിൽ ലയിക്കുകയും ചെയ്തിരിക്കുന്ന ആത്മജ്ഞാനി മോക്ഷഗ്രന്ഥങ്ങളെ ചിന്തിക്കുകയോ അതുപോലെ മററു മോക്ഷോപായങ്ങളിൽ പ്രവർത്തിക്കുകയോ ചെയ്യുന്നില്ല. ലോകസ്വഭാവം അനുസരിച്ച് കാണുക കേൾക്കുക, സ്പർശിക്കുക, മണക്കുക, ഭക്ഷിക്കുക മുതലായ വ്യാപാരങ്ങൾ ചെയ്തുംകൊണ്ട് യാതൊരു അല്ലലുമില്ലാതെ സുഖമായി ജീവിതം നയിക്കുന്നു.

വസ്തുശ്രവണമാത്രേണ ശുദ്ധബുദ്ധിർന്നിരാകുലഃ
നൈവ 'ffചാര മനാചാര മൌദാസ്യം വാപ്രപശ്യതി 48

വേദങ്ങളുപോലെ ആത്മതത്വത്തെ ശ്രവിക്കുന്നതു കൊണ്ടുമാത്രം ഒരുവന്റെ ബുദ്ധി ശുദ്ധമാവുകയും സംസാരദുഃഖം നശിക്കുകയുംചെയ്യുന്നു. അങ്ങനെയുള്ള ആത്മജ്ഞാനി ആചാരത്തേയും, അനാചാരത്തേയും ഉദാസീനതയെ തന്നെയും, തന്റെ കർത്തവ്യമായിക്കരുതുന്നില്ല.

യദാ യൽ കർത്തുമായാതി തദാ കരുതേ ഋജുഃ
ശുഭം വാ/പ്യശുഭം വാ/പി തസ്യ ചേഷ്ടാഹി ബാലവൽ 49

യാതൊരു ഉദ്ദേശവും കൂടാതെയുള്ള തന്റെ ജീവിതത്തിൽ എന്തെങ്കിലും ചെയ്യേണ്ടതായി വന്നുചേരുമ്പോൾ അതു ജ്ഞാനി അതു് ആർജ്ജവത്തോടുകൂടി ചെയ്യുന്നു. അതിന്റെ ഫലം ശുഭമോ അശുഭമോ എന്നു് അദ്ദേഹം ചിന്തിക്കുന്നില്ല. എന്തെന്നാൽ അദ്ദേഹത്തിന്റെ സർവ്വ വ്യാപാരവും ബാലചേഷ്ട എന്നപോലെ യാതൊരു അഭിസന്ധിയുമില്ലാത്തതാകുന്നു.

സ്വാതന്ത്ര്യാൽ സുഖമാപ്നോതി സ്വാതന്ത്ര്യാൽ ലഭതേപരം
സ്വാതന്ത്ര്യാൽ നിർവൃതിം ഗച്ഛേൽ-
സ്വാതന്ത്ര്യാൽ പരമം പദം 50

രാഗദ്വേഷങ്ങളുടെ അടിമത്തത്തിൽനിന്നുള്ള സ്വാതന്ത്ര്യംകൊണ്ടു് ഒരുവനു് സുഖം ലഭിക്കുന്നു. സ്വാതന്ത്ര്യംകൊണ്ടു് അതീന്ദ്രിയമായ തത്ത്വത്തിന്റെ ലാഭം ഉണ്ടാകുന്നു. സ്വാതന്ത്ര്യംകൊണ്ടു് ചിത്തവിശ്രാന്തി ലഭിക്കുന്നു. സ്വാതന്ത്ര്യംകൊണ്ടു് സർവ്വത്തിനും അതീതമായിരിക്കുന്ന പരമപദവും സിദ്ധിക്കുന്നു.

അകർത്തൃത്വ മഭോക്തൃത്വം സ്വാത്മനോ മന്യതേ യദാ
തദാ ക്ഷീണാ ഭവന്ത്യേവ സമസ്താ ശ്ചിത്തവൃത്തയഃ 51

താൻ കർത്താവും ഭോക്താവുമല്ലെന്നുള്ള തത്ത്വത്തിന്റെ മനനംകൊണ്ടു് എല്ലാ മനോവ്യാപാരങ്ങളും തീർച്ചയായും അടങ്ങുന്നതാണു്.

ഉച്ഛൃംഖലാ/പ്യകൃതികാ സ്ഥിതി ർധീരസ്യ രാജതേ
ന തു സസ്പൃഹചിത്തസ്യ ശാന്തി ർമൂഢസ്യ കൃത്രിമാ 52

വിധിക്കും നിഷേധത്തിനും അതീതവും, അകൃത്രിമവും, ശാന്തിരൂപവുമായ ജ്ഞാനിയുടെ സ്ഥിതി സർവ്വോൽകൃഷ്ടമായി വിളങ്ങുന്നു. എന്നാൽ വിഷയങ്ങളിൽ ആസ

ക്തചിത്തനായ മൂഢന് ചിലപ്പോഠം സിദ്ധിക്കുന്ന കൃത്രിമമായ ശാന്തിക്ക് യാതൊരു വിലയുമില്ല.

വിലസന്തി മഹാഭോഗൈഃ ർവിശന്തി ഗിരിഗഹ്വരാൻ
നിരസ്തകല്പനാ ധീരാ അബദ്ധാ മുക്തബുദ്ധയഃ 53

സർവ്വസങ്കല്പങ്ങഠംക്കും അതീതന്മാരും, ബുദ്ധിക്ക് വിഷയങ്ങളോടുള്ള ബന്ധം നശിച്ചതുകൊണ്ട് സർവ ബന്ധവും നശിച്ചവരുമായ മഹാത്മാക്കഠം രണ്ടുതരത്തിലുണ്ട്. ചിലർ മഹാരാജാക്കന്മാരെപ്പോലെ ആഡംബരപൂർണ്ണവും ഐശ്വര്യസമൃദ്ധവുമായ ഒരു ജീവിതം നയിക്കുന്നു മററുചിലർ നാടും വീടും സർവ്വവും ഉപേക്ഷിച്ച് പർവ്വതഗുഹകളിൽ ജീവിക്കുന്നു.

കൃഷ്ണോഭോഗീ ശുകസ്ത്യാഗീ നൃപൌ ജനകരാഘവൌ
വസിഷ്ഠഃ കർമ്മകർത്താച തേഷാം മുക്തിസ്ഥിതിസ്സമാ

ഈ അഭിയുക്തവചനവും പ്രകൃതവിഷയത്തിൽ ഒരു പ്രമാണമാകുന്നു.

ശ്രോത്രിയം ദേവതാം തീർത്ഥമംഗനാം ഭൂപതിംപ്രിയാം
ദൃഷ്ട്വാ സംപൂജ്യ ധീരസ്യ ന കാഽപി ഹൃദി വാസനാ 54

വേദജ്ഞനായ ബ്രാഹ്മണൻ, ദേവൻ, പുണ്യതീർത്ഥം, സ്ത്രീ, രാജാവ്, സ്നേഹിതൻ ഈവക വിഷയങ്ങളെ ദർശിക്കുകയും, സൽക്കരിക്കുക മുതലായ വ്യാപാരങ്ങളിൽ ഏർപ്പെടുകയും ചെയ്യുന്നതുകൊണ്ട് ജ്ഞാനിയുടെ മനസ്സിൽ ഒരു വാസനയും അങ്കുരിക്കുന്നില്ല.

ഭൃത്യൈഃ പുത്രൈഃ കളത്രൈശ്ച ദൌഹിത്രൈശ്ചാഽപി
ഗോത്രജൈഃ
വിഹസ്യ ധിക്കൃതോ യോഗീ ന യാതി വികൃതിംമനാക് 55

ഭൃത്യന്മാർ, പുത്രന്മാർ, ഭാര്യമാർ, പുത്രീപുത്രന്മാർ മററു ബന്ധുജനങ്ങഠം ഇവരൊക്കെ പരിഹസിക്കുകയും അപമാനിക്കുകയും ചെയ്താലും ജ്ഞാനയോഗസിദ്ധനായ മഹാത്മാവിന്ന് അല്പംപോലും ക്ഷോഭം ഉണ്ടാവുന്നില്ല.

സന്തുഷ്ടോഽപി ന സന്തുഷ്ടഃ ഖിന്നോഽപി ന ച ഖിദ്യതേ
തസ്യാശ്ചര്യദശാം താം താം താദൃശാ ഏവ ജാനതേ 56

ഒരു ജ്ഞാനി ചിലപ്പോഴം സന്തോഷിക്കുന്നതായിട്ടോ, ദുഃഖിക്കുന്നതായിട്ടോ ഒക്കെ ബാഹ്യദൃഷ്ടിയിൽ തോന്നാവുന്നതാണ്. എന്നാൽ വാസ്തവത്തിൽ ജ്ഞാനി ഒരിക്കലും സന്തോഷിക്കുകയോ ദുഃഖിക്കുകയോ ചെയ്യുന്നില്ല. അദ്ദേഹത്തിന്റെ സ്ഥിതിഗതികൾ അത്ഭുതകരമാണ്. അത് അറിയുന്നതിന് അങ്ങിനെയുള്ളവർക്കുമാത്രമേ സാധിക്കയുള്ളു.

കർത്തവ്യതൈവ സംസാരോ ന താം പശ്യന്തി സൂരയഃ
ശൂന്യാകാരാ നിരാകാരാ നിർവികാരാ നിരാമയാഃ 57

കർത്തവ്യത ഒന്നുമാത്രമാണ് വാസ്തവത്തിൽ സംസാരം. ആകാരത്തിന്റെ ഭാവവും അഭാവവും ഇല്ലാത്തവരും, സർവവിധമായ വികാരങ്ങൾക്കും ദുഃഖങ്ങൾക്കുമതീതന്മാരുമായ ജ്ഞാനികൾ കർത്തവ്യത എന്നൊന്ന് കാണുന്നില്ല.

അകുർവന്നപി സംക്ഷോഭാദ് വ്യഗ്രഃ സർവത്ര മൂഢധീഃ
കുർവന്നപി തു കൃത്യാനി കുശലോ ഹി നിരാകുലഃ 58

വാസ്തവത്തിൽ ഒന്നും ചെയ്യാതിരിക്കുമ്പോഴും മനഃക്ഷോഭംനിമിത്തം മൂഢൻ എപ്പോഴും ശ്രമപ്പെട്ടുകൊണ്ടിരിക്കുന്നു. എന്നാൽ സ്വഭാവഗതിക്ക് വന്നുചേരുന്ന കാര്യങ്ങളെ ചെയ്തുകൊണ്ടിരിക്കുമ്പോഴും ജ്ഞാനി യാതൊരു ക്ഷോഭവുംകൂടാതെ ശാന്തനായിത്തന്നെ സ്ഥിതിചെയ്യുന്നു.

സുഖമാസ്തേ സുഖം ശേതേ സുഖമായാതി യാതി ച
സുഖം വക്തി സുഖം ഭുങ്ക്തേ വ്യവഹാരേഽപി ശാന്തധീഃ

ഇരിക്കുമ്പോഴും സുഖം, കിടക്കുമ്പോഴും സുഖം, വരുമ്പോഴും സുഖം, പോകുമ്പോഴും സുഖം ഇങ്ങനെ ശാന്തചിത്തനായ ജ്ഞാനിക്ക് സർവവ്യവഹാരത്തിലും സുഖംതന്നെയാകുന്നു.

സ്വഭാവാദസ്യ നൈവാർത്തിർല്ലോകവദ്വ്യവഹാരിണഃ
മഹാഹ്രദ ഇവാക്ഷോഭ്യോഗതക്ലേശഃ സ ശോഭതേ 60

ഫലപ്രേരണകൂടാതെ സ്വാഭാവികമായി അജ്ഞന്മാരെപ്പോലെതന്നെ ലോകവ്യവഹാരം നിർവ്വഹിക്കുന്ന ജ്ഞാനിക്ക് അതിൽ യാതൊരു ദുഃഖവുമില്ല. അദ്ദേഹം അഗാധമായ കയംപോലെ അക്ഷോഭ്യനും ക്ലേശമില്ലാത്തവനുമായി സദാ വിളങ്ങിക്കൊണ്ടിരിക്കുന്നു.

നിവൃത്തിരപി മൂഢസ്യ പ്രവൃത്തി രുപജായതേ
പ്രവൃത്തിരപി ധീരസ്യ നിവൃത്തിഫലഭാഗിനി 61

മൂഢന്റെ നിവൃത്തിപോലും, അഭിമാനംനിമിത്തം ഫലത്തിൽ പ്രവൃത്തിയായി കലാശിക്കുന്നു. ജ്ഞാനിയുടെ പ്രവൃത്തി അഭിമാനമില്ലാത്തതുനിമിത്തം ഫലത്തിൽ നിവൃത്തിതന്നെയായിരിക്കുന്നു.

പരിഗ്രഹേഷു വൈരാഗ്യം പ്രായോ മൂഢസ്യ ജായതേ
ദേഹേ വിഗളിതാശസ്യ ക്വ രാഗഃ? ക്വ വിരാഗതാ? 62

പലപ്പോഴും ദേഹാഭിമാനികളായ മൂഢന്മാർക്ക് തങ്ങളുടെ വകയായ ഗൃഹാദിവിഷയങ്ങളിൽ വൈരാഗ്യം തോന്നാറുമുണ്ട്. എന്നാൽ ദേഹത്തിൽപ്പോലും യാതൊരു ആശയും ഇല്ലാത്ത ജ്ഞാനിക്ക് ഒരു വിഷയത്തിലും രാഗമോ വൈരാഗ്യമോ തോന്നുന്നില്ല.

ഭാവനാഭാവനാസക്താ ദൃഷ്ടിർമ്മൂഢസ്യ സർവ്വദാ
ഭാവ്യഭാവനയാ സാ തു സ്വസ്ഥസ്യാദൃഷ്ടിരൂപിണീ 63

ഇഷ്ടമായ വിഷയങ്ങളെമാത്രം ചിന്തിക്കുവാനും, അവനിഷ്ടവിഷയങ്ങൾ ചിന്തയിൽ കയറിവരാതിരിക്കുവാനും മൂഢന്റെ ദൃഷ്ടി സദാ ഉൽക്കണ്ഠിതമായിരിക്കുന്നു. എന്നാൽ "ആത്മഭിന്നമായ സർവ്വവും അസത്യമാകുന്നു" എന്നുള്ള ചിന്തനീയമായ തത്ത്വത്തിന്റെ ചിന്തകൊണ്ട്

സദാ സ്വസ്ഥനായിട്ടിരിക്കുന്ന ജ്ഞാനിയുടെ ദൃഷ്ടി വിഷയദൃഷ്ടിയല്ലാതെ ആയിത്തീരുന്നു.

സർവ്വാരംഭേഷു നിഷ്കാമോ യശ്ചരേൽ ബാലവന്മുനിഃ
ന ലേപസ്തസ്യ ശുദ്ധസ്യ ക്രിയമാണേപി കർമ്മണി 64

ഫലേച്ഛകൂടാതെ ബാലന്മാരെപ്പോലെ സർവവ്യാപാരങ്ങളിലും ഏർപ്പെടുന്നവനും പരിശുദ്ധനുമായ ജ്ഞാനിക്ക് കർമ്മം ചെയ്താലും അതിൽ യാതൊരുപറ്റും ഉണ്ടാകുന്നില്ല.

സഏവ ധന്യ ആത്മജ്ഞഃ സർവഭാവേഷു യഃ സമഃ
പശ്യൻ ശൃണ്വൻ സ്പൃശൻ ജിഘ്രന്നശ്നന്നിസ്തർഷമാനസഃ

വിഷയാസക്തികൂടാതെ കാണുകയും, കേൾക്കുകയും, സ്പർശിക്കുകയും, മണക്കുകയും, ഭക്ഷിക്കുകയും മറ്റും ചെയ്യുന്നവനും സർവവിഷയങ്ങളിലും സമബുദ്ധിയായിട്ടുള്ളവനും മാത്രമാണ് ധന്യനായ ആത്മജ്ഞാനി.

ക്വ സംസാരഃ ക്വ ചാഭാസഃ ക്വ സാധ്യം ക്വ ച സാധനം?
ആകാശസ്യേവ ധീരസ്യ നിർവികല്പസ്യ സർവ്വദാ 66

ആകാശംപോലെ നിർല്ലേപനും മൂന്നുകാലങ്ങളിലും ഭേദബുദ്ധിയില്ലാത്തവനുമായ ജ്ഞാനിക്ക് സംസാരമോ അതിന്റെ പ്രതീതിയോ ഇല്ല. അതിനാൽ സാധിക്കേണ്ടതായി യാതൊന്നുമില്ല. സിദ്ധിക്കുള്ള ഉപായവും ആവശ്യമില്ല.

സ ജയത്യർത്ഥസന്ന്യാസീ പൂർണ്ണസ്വരസവിഗ്രഹഃ
അകൃത്രിമോഽനവച്ഛിന്നേ സമാധിര്യസ്യ വർത്തതേ 67

അകൃത്രിമവും വ്യുത്ഥാനം ഇല്ലാത്തതുമായ സഹജസമാധിയിൽ പ്രതിഷ്ഠയെ പ്രാപിച്ചവനും യാതൊരു ഫലേച്ഛയും ഇല്ലാത്തവനും, ആനന്ദസ്വരൂപനുമായ ജ്ഞാനി സർവോൽകർഷേണ വർത്തിക്കുന്നു.

ബഹുനാഽത്ര കിമുക്തേന? ജ്ഞാതതത്ത്വോ മഹാശയഃ
ഭോഗമോക്ഷനിരാകാംക്ഷീ സദാ സർവത്ര നീരസഃ 68

എന്തിനധികം പറയുന്നു? ചുരുക്കത്തിൽ ആത്മജ്ഞാനം സിദ്ധിച്ച മഹാത്മാവ് ഭാവാഭാവസ്വരൂപമായ സർവവിഷയങ്ങളിലും നിസ്പൃഹൻ ആകുന്നു. അദ്ദേഹത്തിന് ഭോഗത്തിലെന്നപോലെ മോക്ഷത്തിലും യാതൊരപേക്ഷയുമില്ല

മഹദാദി ജഗദ്ദ്വൈതം നാമമാത്രവിജൃംഭിതം
വിഹായ ശുദ്ധബോധസ്യ കിം കൃത്യ മവശിഷ്യതേ? 69

ബുദ്ധിതത്വം തുടങ്ങിയുള്ള ഈ ജഗത്ത്സർവ്വം കേവലം നാമമാത്രമാകുന്നു” എന്നറിഞ്ഞ് എന്നേക്കുമായി അതിനെ ഉപേക്ഷിച്ചിരിക്കുന്നവനും ശുദ്ധബോധസ്വരൂപനുമായ ജ്ഞാനിക്ക് കർത്തവ്യമായി യാതൊന്നും അവശേഷിക്കുന്നില്ല.

“ഭ്രമഭൂതമിദം സർവം കിഞ്ചിന്നാസ്തീ”തി നിശ്ചയീ
അലക്ഷ്യസ്ഫുരണഃ ശുദ്ധഃ സ്വഭാവേനൈവ ശാമ്യതി

ഈ പ്രപഞ്ചം മുഴുവൻ വെറും ഭ്രമം മാത്രമാകുന്നു, ഇതിൽ സത്യമായി യാതൊരംശവുമില്ല” എന്നുള്ള നിശ്ചയം സിദ്ധിച്ചവനും വിഷയപ്രതീതിപോലും ഇല്ലാത്തവനുമായ ജ്ഞാനി സ്വഭാവേനതന്നെ ശാന്തിയെ പ്രാപിക്കുന്നു.

ശുദ്ധസ്ഫുരണരൂപസ്യ ദൃശ്യഭാവ മപശ്യതഃ
ക്വ വിധിഃ ക്വ ച വൈരാഗ്യം? ക്വ ത്യാഗഃ ക്വ ശമോഽപി വാ

ശുദ്ധബോധസ്വരൂപനും വിഷയങ്ങളെ ദർശിക്കാത്തവനുമായ ആത്മജ്ഞാനി വിധിക്കും വൈരാഗ്യത്തിനും ത്യാഗത്തിനും ശമനത്തിനും ഒക്കെ അതീതൻ ആകുന്നു.

സ്ഫുരതോഽനന്തരൂപേണ പ്രകൃതിം ച ന പശ്യതഃ
ക്വ ബന്ധഃ ക്വ ച വാ മോക്ഷഃ? ക്വ ഹർഷഃ ക്വ വിഷാദതാ?

സർവ്വാകാരമായി പ്രകാശിക്കുന്നവനും പ്രകൃതിയെ തന്നിൽനിന്ന് അന്യമായി ദർശിക്കാത്തവനുമായ ജ്ഞാനി ബന്ധമോക്ഷങ്ങൾക്കും സുഖദുഃഖങ്ങൾക്കും എല്ലാം അതീതനാകുന്നു.

ബുദ്ധിപര്യന്തസംസാരേ മായാമാത്രം വിവർത്തതേ
നിർമ്മമോ നിരഹങ്കാരോ നിഷ്കാമഃ ശോഭതേ ബുധഃ 73

"ദേഹവും ഇന്ദ്രിയങ്ങളും മനസ്സും അജ്ഞാനഫലമാകുന്നു" എന്നറിഞ്ഞിട്ട് അവയിൽ മമതയും അഹന്തയുമില്ലാതെ ഇരിക്കുന്ന ജ്ഞാനി സർവ്വത്ര നിസ്പൃഹനായി ശോഭിക്കുന്നു.

അക്ഷയം ഗതസന്താപമാത്മാനം പശ്യതോ മുനേഃ
ക്വ വിദ്യാ? ക്വ ച വാ വിശ്വം? ക്വ ദേഹോഽഹം മമേതി വാ

സർവ്വവികാരങ്ങൾക്കും സുഖദുഃഖാദികൾക്കും അതീതമായിരിക്കുന്ന ആത്മതത്വത്തെ സാക്ഷാൽകരിച്ചിട്ടുള്ളവനായ ജ്ഞാനിക്ക് വിദ്യയോ അതുകൊണ്ട് നിവൃത്തിക്കേണ്ടതായ അവിദ്യയോ അതിന്റെ കാര്യമായ ലോകമോ അതിൽപ്പെട്ട ദേഹേന്ദ്രിയാദികളോ ഇല്ല. ദേഹാദികൾ ഇല്ലാത്തതിനാൽ അവയിൽ ജ്ഞാനിക്ക് അഹന്തയോ മമതയോ എങ്ങിനെ സംഭവിക്കുന്നതാണ്?

നിരോധാദീനി കർമ്മാണി ജഹാതി ജഡധീര്യദി
മനോരഥാൻ പ്രലാപാംശ്ച കർത്തുമാപ്നോത്യതൽക്ഷണാത്

ഇന്ദ്രിയനിഗ്രഹം മുതലായ കാര്യങ്ങൾ വേണ്ടെന്നപക്ഷം ദേഹാഭിമാനികളായ മൂഢന്മാർ ഓരോ ഭോഗങ്ങളെ ആശിക്കുവാനും, അവയുടെ ലാഭത്തിലും നാശത്തിലും ഉണ്ടാകാവുന്ന ഗുണദോഷങ്ങളെപ്പറ്റി അർത്ഥശൂന്യമായി ജല്പിക്കുവാനും തുടങ്ങും.

മന്ദം ശ്രുത്വാഽപി തദ്വസ്തു ന ജഹാതി വിമൂഢതാം
നിർവ്വികല്പോ ബഹിര്യത്നാദന്തർവിഷയലാലസഃ 76

പരമാത്മാവായ ആത്മതത്ത്വത്തിന്റെ ശ്രവണമുണ്ടായാൽപ്പോലും ബുദ്ധിക്ക് ഗ്രഹണസാമർത്ഥ്യമില്ലാത്ത മൂഢന്മാർക്ക് അതു ഫലപ്പെടുന്നില്ല. തത്ത്വശ്രവണംകൊണ്ടുമാത്രം അവരുടെ മൂഢത നശിക്കുന്നില്ല. അവർ പുറമെ അദ്വൈതികളും ഉള്ളിൽ പഴയപോലെ വിഷയലമ്പടന്മാരുമായിരിക്കും.

ജ്ഞാനാൽ ഗളിതകർമ്മാ യോ ലോകദൃഷ്ട്യാഽപി കർമ്മകൃത്
നാഽപ്നോത്യവസരം കർത്തും വക്തുമേവ ന കിഞ്ചന 77

തത്ത്വജ്ഞാനംകൊണ്ട് നൈഷ്കർമ്മ്യസിദ്ധി ലഭിച്ചവനായ ജ്ഞാനി ലോകദൃഷ്ടിയിൽ കർമ്മം ചെയ്യുന്നവനെപ്പോലെ തോന്നിയാലും വാസ്തവത്തിൽ ഒരിക്കലും ഒന്നും ചെയ്യുന്നില്ല, ഒന്നും പറയുന്നുമില്ല.

ക്വ തമഃ? ക്വ പ്രകാശോ വാ? ഹാനം ക്വ ച ന കിഞ്ചന?
നിർവികാരസ്യ ധീരസ്യ നിരാതങ്കസ്യ സർവദാ 78

സദാ നിർഭയനും നിർവികാരനുമായ ജ്ഞാനിക്ക് ഇരുട്ടോ വെളിച്ചമോ ത്യാഗമോ ഒന്നും ഇല്ല. എന്തെന്നാൽ ജ്ഞാനി സർവവിധമായ ദ്വന്ദ്വങ്ങൾക്കും അതീതനാകുന്നു.

ക്വ ധൈര്യം? ക്വ വിവേകിത്വം? ക്വ നിരാതങ്കതാഽപി വാ
നിർവികാരസ്യ ധീരസ്യ നിഃസ്വഭാവസ്യ സർവദാ 79

“ജ്ഞാനിക്ക് തത്ത്വത്തിൽ ഉറപ്പുണ്ട്, അദ്ദേഹം വിവേകിയാണ്, നിർഭയനാണ്” എന്നൊക്കെ പറയുന്നതുതന്നെ അല്പം താണപടിയിൽനിന്നു നോക്കുമ്പോൾ മാത്രമാണ്. വാസ്തവത്തിൽ ഭേദങ്ങൾക്ക് എന്നപോലെ അഭേദങ്ങൾക്കും അതീതനായ ജ്ഞാനിയിൽ ധൈര്യം മുതലായ ഗുണങ്ങളും ആരോപം മാത്രമാകുന്നു എന്തെന്നാൽ ജ്ഞാനിയുടെ സ്വഭാവം വാക്കിനും മനസ്സിനും അവിഷയമാകുന്നു. അദ്ദേഹം ഒരു വ്യക്തിയല്ല, വ്യക്തിഭേദങ്ങൾക്കെല്ലാം അദ്ദേഹം അതീതനാകുന്നു.

ന സ്വർഗ്ഗോ നൈവ നരകോ ജീവന്മുക്തിർന്നചൈവ ഹി
ബഹുനാത്ര കിമുക്തേന? യോഗദൃഷ്ട്യാ ന കിഞ്ചന 80

സ്വർഗ്ഗമില്ല, നരകമില്ല. ബന്ധമുണ്ടായിട്ടില്ലാത്തതിനാൽ ജീവന്മുക്തിതന്നെയും ഇല്ല. എന്തിനധികം പറയുന്നു? യോഗദൃഷ്ടിയിൽ ആത്മഭിന്നമായി യാതൊന്നുംതന്നെയില്ല.

നൈവ പ്രാർത്ഥയതേ ലാഭം നാലാഭേ നാനുശോചതി
ധീരസ്യ ശീതളം ചിത്ത മമൃതേനൈവ പൂരിതം 81

ജ്ഞാനിയുടെ മനസ്സ് അമൃതപൂർണ്ണമായാലത്തെപ്പോലെ സദാ ശീതളമാകുന്നു. അദ്ദേഹം ഒന്നും ലഭിക്കണമെന്ന് ആഗ്രഹിക്കുന്നില്ല. എന്തുതന്നെ നഷ്ടപ്പെട്ടാലും അതിൽ ദുഃഖിക്കുന്നുമില്ല.

ശാന്തം ന സ്തൗതി നിഷ്കാമോ ന ദുഷ്ടമപി നിന്ദതി
സമദുഃഖസുഖ സ്തൃപ്തഃ കിഞ്ചിൽ കൃത്യം ന പശ്യതി 82

നിഷ്കാമനായ ജ്ഞാനി ശാന്ത്യാദിഗുണങ്ങളുള്ളവനെ സ്തുതിക്കുകയോ ദുഷ്ടനെ നിന്ദിക്കുകയോ ചെയ്യുന്നില്ല. സുഖദുഃഖങ്ങളിൽ സമചിത്തനും നിത്യതൃപ്തനുമായ അദ്ദേഹം തനിക്ക് കർത്തവ്യമായി ഒന്നുംതന്നെ കാണുന്നില്ല.

ധീരോന ദ്വേഷ്ടി സംസാരമാത്മാനം ന ദിദൃക്ഷതി
ഹർഷാമർഷവിനിർമ്മുക്തോ ന മൃതോ നച ജീവതി 83

ആത്മജ്ഞാനി സംസാരദുഃഖത്തെ വെറുക്കുന്നില്ല. അതിനാൽ ദുഃഖശമനത്തിനുവേണ്ടി ആത്മസാക്ഷാല്ക്കാരത്തെ ആഗ്രഹിക്കുന്നുമില്ല. അദ്ദേഹം രാഗരോഷങ്ങൾക്ക് അതീതനാകുന്നു. അദ്ദേഹം മരിച്ചിട്ടില്ല, എന്നാൽ ജീവിക്കുന്നതുമില്ല. ബ്രഹ്മമെന്നപോലെ ബ്രഹ്മീഭൂതനായ ജ്ഞാനിയുടെ സ്ഥിതിയും വാക്കിനും മനസ്സിനും അഗോചരമാകുന്നു.

നിസ്സ്നേഹഃ പുത്രദാരാദൌ നിഷ്കാമോ വിഷയേഷുച
നിശ്ചിന്തഃ സ്വശരീരേഽപി നിരാശഃ ശോഭതേ ബുധഃ 84

പുത്രൻ, ഭാര്യ മുതലായവരാൽ ജ്ഞാനി നിസ്സ്നേഹൻ ആകുന്നു. അതുപോലെ മററു സർവ്വവിഷയങ്ങളിലും ജ്ഞാനി നിഷ്കാമൻ ആകുന്നു. അദ്ദേഹം സ്വന്തം ശരീരത്തിൽപ്പോലും നിശ്ചിന്തനാകുന്നു. ഇങ്ങനെ ജ്ഞാനി വൈരാഗ്യത്തിൻെറ പരമകാഷ്ഠയിൽ ശോഭിക്കുന്നു.

തുഷ്ടി സർവ്വത്ര ധീരസ്യ യഥാപതിത വർത്തിനഃ
സ്വച്ഛന്ദം ചരതോ ദേശാൻ യത്രാഽസ്തമിതശായിനഃ 85

ജനകാദികളെപ്പോലെയല്ലാതെ ശുകബ്രഹ്മർഷി മുതലായവരെപ്പോലെ ജീവിതം നയിക്കുന്ന ജ്ഞാനികൾ യാദൃച്ഛികമായി കിട്ടുന്ന അന്നപാനാദികൾകൊണ്ട് തൃപ്തിപ്പെടുകയും പകൽമുഴവനും ഓരോ ദേശങ്ങളിൽ സഞ്ചരിക്കുകയും, "വീണടം വിഷ്ണുലോകം" എന്നമട്ടിൽ സൂര്യൻ അസ്തമിക്കുമ്പോൾ അവിടെ വിശ്രമിക്കുകയും ചെയ്യുന്നു.

പതതുഽദേതു വാ ദേഹോ നാഽസ്യ ചിന്താ മഹാത്മനഃ
സ്വഭാവഭൂമി വിശ്രാന്തിവിസ്മൃതാശേഷ സംസൃതേഃ 86

ദേഹം നശിക്കുന്നെങ്കിൽ നശിക്കട്ടെ; അഥവാ ആരോഗ്യത്തോടുകൂടി സുഖമായി ഇരിക്കട്ടെ. ഇതിനെപ്പററി ആത്മജ്ഞാനിയായ മഹാത്മാവിന് യാതൊരു ചിന്തയുമില്ല എന്തെന്നാൽ അദ്ദേഹം സ്വസ്വരൂപത്തിലുള്ള വിശ്രമംനിമിത്തം സർവ്വ സംസാരത്തെയും എന്നത്തേക്കുമായി വിസ്മരിച്ചുകഴിഞ്ഞിരിക്കുന്നു.

അകിഞ്ചനഃ കാമചാരോ നിർദ്വന്ദ്വ ശ്ഛിന്നസംശയഃ
അസക്തഃ സർവഭാവേഷു കേവലോ രമതേ ബുധഃ 87

ജ്ഞാനി യാതൊരു വിഷയത്തിലും മമത ഇല്ലാത്തവനും, സർവതന്ത്രസ്വരൂപനും, ശീതോഷ്ണാദിദ്വന്ദ്വങ്ങൾക്ക് അതീതനും സർവസംശയങ്ങളും തീർന്നവനും, സർവവിഷയങ്ങളിലും അസംഗനുമാകുന്നു. അദ്ദേഹം യാതൊരു വിഷയത്തിന്റെയും അപേക്ഷ കൂടാതെ തനിയെ രമിക്കുന്ന ആത്മാരാമൻ ആകുന്നു.

നിർമ്മമഃ ശോഭതേ ധീരഃ സമലോഷ്ടാശ്മകാഞ്ചനഃ
സുഛിന്നഹൃദയഗ്രന്ഥി ർവ്വിനിർധൂതരജസ്തമഃ 88

ഹൃദയഗ്രന്ഥികൾ ശരിയായവിധത്തിൽ വിച്ഛേദം സംഭവിച്ചവനും, രജോഗുണവും തമോഗുണവും നിശ്ശേഷം നശിച്ചവനും, നിർമ്മമനുമായ ജ്ഞാനി സർവത്ര സമബുദ്ധിയായി ശോഭിക്കുന്നു.

സർവ്വത്രാ ƒ നവധാനസ്യ ന കിഞ്ചി ദ്വാസനാ ഹൃദി
മുക്താത്മനോ വിതൃപ്തസ്യ തുലനാ കേന ജായതേ? 89

സർവവിഷയങ്ങളിലും ഉദാസീനൻ ആയിരിക്കുന്ന ജ്ഞാനിയുടെ ഹൃദയത്തിൽ യാതൊരു വിഷയവാസനയുമില്ല. ദേഹാദിവിഷയങ്ങളുമായുള്ള സർവബന്ധവും നശിച്ചവനും നിത്യതൃപ്തനുമായ ജ്ഞാനിക്ക് തുല്യമായി മറ്റൊരു വസ്തുവുമില്ല.

[അടുത്ത പദ്യംകൊണ്ട് ആത്മജ്ഞാനിയുടെ സർവവിലക്ഷണതയെ സമർത്ഥിക്കുന്നു.]

ജാനന്നപി ന ജാനാതി പശ്യന്നപി ന പശ്യതി
ബ്രുവന്നപി നച ബ്രൂതേ കോന്യോ നിർവ്വാസനാദൃതേ ?

അറിയുമ്പോഴും ജ്ഞാനി അറിയുന്നില്ല; കാണുമ്പോഴും കാണുന്നില്ല; പറയുമ്പോഴും പറയുന്നില്ല. യാതൊരു വിഷയവാസനയും കൂടാതെ ജീവിതം നയിക്കുന്ന ആത്മജ്ഞാനിക്കല്ലാതെ ഈ നിലയിൽ ലോകവ്യവഹാരം നടത്താൻ മററാർക്കും സാദ്ധ്യമല്ല.

ഭിക്ഷുർവ്വാ ഭൂപതിർവ്വാഽപി യോ നിഷ്കാമഃ സ ശോഭതേ
ഭാവേഷു ഗളിതാ യസ്യ ശോഭനാശോഭനാ മതിഃ 91

നല്ലതെന്നും ചീത്തയെന്നും ഉള്ള ഭേദബുദ്ധിയില്ലാതെ സർവ്വവിഷയങ്ങളിലും സമബുദ്ധിയും നിഷ്കാമനുമായ ഒരുവൻമാത്രമാണ് ലോകജീവിതത്തിൽ വിജയംവരിച്ച് ശോഭിക്കുന്നത്. അദ്ദേഹം ഒരു യാചകനോ അല്ലെങ്കിൽ ഒരു രാജാവോ ആയിരിക്കാം, ആ വ്യത്യാസം കാര്യകാരിയല്ല.

ക്വ സ്വാച്ഛന്ദ്യം? ക്വ സങ്കോചഃ ക്വ വാ തത്ത്വവിനിശ്ചയഃ?

നിർവ്യാജമായ ആർജ്ജവത്തെ പ്രാപിച്ചിരിക്കുന്ന യോഗിക്ക് സ്വാതന്ത്ര്യമെന്നും പാരതന്ത്ര്യമെന്നും തത്ത്വജ്ഞാനമെന്നും തെറ്റിദ്ധാരണയെന്നും മറ്റുമുള്ള യാതൊരു ഭേദബുദ്ധിയുമില്ല.

ആത്മവിശ്രാന്തി തൃപ്തേന നിരാശേന ഗതാർത്തിനാ
അന്തര്യദനുഭൂയേത തത് കഥം കസ്യ കഥ്യതേ? 93

ദുഃഖരഹിതനും നിഷ്കാമനും ആത്മവിശ്രാന്തിനിമിത്തം സംതൃപ്തനുമായ ജ്ഞാനിയുടെ ആന്തരമായ അനുഭവത്തെപ്പറ്റി എന്ത് പറയുവാനാണ്? ആരോട് പറയുവാനാണ്? ആത്മജ്ഞാനിയുടെ അനുഭവത്തിന്റെ സ്വരൂപം വാക്കിന് അവിഷയമാകുന്നു. നിർവ്വിഷയമായ ആ അനുഭവത്തെസംബന്ധിച്ച് ലൗകികന്മാർക്ക് ഒരു എത്തും പിടിയും കിട്ടുകയില്ല.

സുപ്തോഽപി ന സുഷുപ്തൗ ച സ്വപ്നേഽപി ശയിതോ നച
ജാഗരേഽപി ന ജാഗർത്തി ധീരസ്തൃപ്തഃ പദേ പദേ

സർവ്വദാ സംതൃപ്തനായ ജ്ഞാനി ഉറങ്ങുമ്പോഴും വാസ്തവത്തിൽ ഉറങ്ങുന്നില്ല, സ്വപ്നം കാണുമ്പോഴും വാസ്തവത്തിൽ സ്വപ്നം കാണുന്നില്ല, ഉണർന്നിരിക്കുമ്പോഴും വാ

സ്വഭാവത്തിൽ ഉണർന്നിരിക്കുന്നുമില്ല. കർത്തൃത്വാഭിമാനവും ഭോക്തൃത്വാഭിമാനവും കൂടാതെ ജാഗ്രത്ത് സ്വപ്നം സുഷുപ്തി എന്നീ മൂന്ന് അവസ്ഥകളുടെ ജ്ഞാനി സാക്ഷിമാത്രമായി സ്ഥിതിചെയ്യുന്നു.

ജ്ഞഃ സചിന്തോ ഽപി നിശ്ചിന്തഃ സേന്ദ്രിയോ
ഽപി നിരിന്ദ്രിയഃ
സുബുദ്ധിരപി നിർബ്ബുദ്ധിഃ സാഹങ്കാരോ ഽനഹങ്കൃതിഃ 95

ജ്ഞാനി ബാഹ്യദൃഷ്ടിയിൽ ചിന്തിക്കുന്നവനായി തോന്നിയാലും വാസ്തവത്തിൽ സർവ്വദാ നിശ്ചിന്തനാകുന്നു. ഇന്ദ്രിയവ്യാപാരവും ബുദ്ധിവ്യാപാരവുമുള്ളവനായി തോന്നുമ്പോഴും വാസ്തവത്തിൽ ജ്ഞാനി വ്യാപാരരഹിതമായ സാക്ഷിത്വംമാത്രമായിരിക്കുന്നു. അതുപോലെ അഹങ്കാരിയെപ്പോലെ തോന്നുമ്പോഴും വാസ്തവത്തിൽ ജ്ഞാനി അഹങ്കാരരഹിതനായിത്തന്നെ സ്ഥിതിചെയ്യുന്നു.

ന സുഖീ, ന ച വാ ദുഃഖീ, ന വിരക്തോ, ന സംഗവാൻ
ന മുമുക്ഷുർന്നവാ മുക്തോ, ന കിഞ്ചിൽ ന ച കിഞ്ചന 96

ആത്മജ്ഞാനി സുഖിയോ ദുഃഖിയോ അല്ല; അതുപോലെ വിഷയങ്ങളിൽ വിരക്തനോ ആസക്തനോ അല്ല; മോക്ഷത്തിൽപ്പോലും ഇച്ഛയുള്ളവനല്ല; ബന്ധം സംഭവിച്ചിട്ടില്ലാത്തതുകൊണ്ട് മുക്തനുമല്ല. ചുരുക്കത്തിൽ ജ്ഞാനി എല്ലാമാണ്; എന്നാൽ ഒന്നുമല്ലതാനും.

വിക്ഷേപേ ഽപി ന വിക്ഷിപ്തഃ, സമാധൗ ന സമാധിമാൻ
ജാഡ്യേ ഽപി ന ജഡോ ധന്യഃ പാണ്ഡിത്യേ ഽപി ന
പണ്ഡിതഃ 97

മനസ്സ് മാറിമാറി വിഷയങ്ങളിൽ വ്യാപരിക്കുമ്പോഴും ആ മനോവ്യാപാരങ്ങൾ ഒന്നും ജ്ഞാനിയെ ബാധിക്കുന്നില്ല. അതുപോലെ മനസ്സ് ഏകാഗ്രമായി സമാധിയിൽ സ്ഥിതിചെയ്യുമ്പോഴും ജ്ഞാനിക്ക് ആ സമാധിയുമായി യാതൊരു ബന്ധവുമില്ല. വിക്ഷേപവും സമാധിയും കൂടാ

തെ നിദ്ര മൂർഛ മുതലായ അവസ്ഥകളിൽ മനസ്സ് ജാഡ്യത്തിൽ ലയിക്കുമ്പോഴും ആ ജാഡ്യം ജ്ഞാനിയെ സ്പർശിക്കുന്നില്ല. വിവിധ വിഷയങ്ങളിൽ മനസ്സിനുണ്ടാകുന്ന പാണ്ഡിത്യവും ജ്ഞാനിയെ സ്പർശിക്കുന്നില്ല.

മുക്തോ യഥാസ്ഥിതഃ സ്വസ്ഥഃ കൃതകർത്തവ്യനിർവൃതഃ
സമഃ സർവത്ര വൈതൃഷ്ണ്യാൽ ന സ്മരത്യകൃതം കൃതം 98

മുക്തനായ ജ്ഞാനി സഹജമായ സ്വരൂപത്തിൽത്തന്നെ സദാ സ്ഥിതിചെയ്യുവാനും, യാതൊരു കാമനയും ഇല്ലാത്തതുകൊണ്ട് സർവവിഷയങ്ങളിലും സമദൃഷ്ടിയായിരിക്കുന്നവനുമാകുന്നു. അദ്ദേഹം കർമ്മഫലത്തിൽ ഇച്ഛയില്ലായ്മനിമിത്തം ചെയ്യാത്തതിനെപ്പററിയും ചെയ്തതിനെപ്പററിയും യാതൊന്നും സ്മരിക്കുന്നില്ല.

ന പ്രീയതേ വന്ദ്യമാനോ, നിന്ദ്യമാനോ ന കുപ്യതി
നൈവോദ്വിജതി മരണേ, ജീവിതേ നാഭിനന്ദതി 99

മററുള്ളവർ വന്ദിക്കുമ്പോഴോ നിന്ദിക്കുമ്പോഴോ ജ്ഞാനിക്ക് സന്തോഷമോ കോപമോ ഉണ്ടാകുന്നില്ല. അദ്ദേഹത്തിന് മരണത്തിൽ ഭയമില്ല; ജീവിക്കുന്നതിൽ ആനന്ദവുമില്ല. ദേഹാദ്ധ്യാസം ഇല്ലാത്തതുകൊണ്ടുതന്നെ ഒരുവിധത്തിലും ബാധിക്കാത്ത ജീവിതമരണാധികാര്യങ്ങളിൽ ജ്ഞാനി കേവലം ഉദാസീനൻമാത്രമാകുന്നു.

ന ധാവതി ജനാകീർണ്ണം നാരണ്യ മുപശാന്തധീഃ
യഥാ യഥാ യത്ര യത്ര സമഏവാവതിഷ്ഠതേ 100

ശാന്തചിത്തനായ ആത്മജ്ഞാനിക്ക് ജനനിബിഡമായ നാട്ടും വിജനമായ കാടും ഒരുപോലെയാകുന്നു. അദ്ദേഹം കാട്ടിൽനിന്നും നാട്ടിലേക്കോ, അവിടെനിന്നും കാട്ടിലേക്കോ ഓടുന്നില്ല. എങ്ങിനെയെങ്കിൽ അങ്ങിനെ; എവിടെയെങ്കിൽ അവിടെ, സമദൃഷ്ടിയായിത്തന്നെ അദ്ദേഹം സ്ഥിതിചെയ്യുന്നു.

*—*

## അദ്ധ്യായം 19

ജനക ഉവാച—

തത്ത്വവിജ്ഞാനസന്ദംശ മാദായ ഹൃദയോദരാത്
നാനാവിധപരാമർശശല്യോദ്ധാരഃ കൃതോ മയാ 1

ജനകൻ പറഞ്ഞു— തത്ത്വജ്ഞാനമാകുന്ന ചവണകൊണ്ട് ഹൃദയാന്തർഭാഗത്തിൽനിന്നും ഭേദബുദ്ധിയാകുന്ന ശല്യത്തെ ഞാൻ നീക്കംചെയ്തുകഴിഞ്ഞിരിക്കുന്നു.

ക്വ ധർമ്മഃ? ക്വ ച വാ കാമഃ ക്വ ചാർത്ഥഃ? ക്വ വിവേകിതാ?
ക്വ ദ്വൈതം? ക്വ ച വാ/ദ്വൈതം? സ്വമഹിമ്നി
സ്ഥിതസ്യ മേ 2

സ്വമഹിമാവിൽ സ്ഥിതിചെയ്യുന്ന എനിക്ക് ഇനി ധർമ്മമോ അർത്ഥമോ കാമമോ മോക്ഷംതന്നെയോ സാധിക്കേണ്ടതായി അവശേഷിക്കുന്നില്ല. എന്നെ സംബന്ധിച്ചിടത്തോളം ഏകവുമില്ല, അനേകവുമില്ല. എന്തെന്നാൽ ഏകത്വവും അനേകത്വവും ഒരുപോലെ ആത്മതത്ത്വത്തിൽ ആരോപിതമാകുന്നു. ശുദ്ധമായ ആത്മതത്ത്വം ഭേദബുദ്ധിക്കും അഭേദബുദ്ധിക്കും അതീതമാകുന്നു.

ക്വ ഭൂതം? ക്വ ഭവിഷ്യദ്വാ? വർത്തമാനമപി ക്വ വാ?
ക്വ ദേശഃ ക്വ ച വാ നിത്യം സ്വമഹിമ്നി സ്ഥിതസ്യ മേ?

സദാ സ്വമഹിമാവിൽ സ്ഥിതിചെയ്യുന്ന എനിക്ക് ഭൂതമോ ഭാവിയോ വർത്തമാനമോ ആയ കാലമില്ല. അവിടെ എന്നോ ഇവിടെ എന്നോ അറിയപ്പെടുന്ന ദേശവുമില്ല. എനിക്ക് നിത്യാനിത്യഭേദവുമില്ല. നിത്യാനിത്യസങ്കല്പത്തിനും കാലദേശങ്ങൾക്കും അതീതനാകുന്നു ഞാൻ.

ക്വ ചാത്മാ ക്വ ച വാ/നാത്മാ? ക്വ ശുഭം ക്വാ/ശുഭം തഥാ
ക്വ ചിന്താ? ക്വ ച വാ/ചിന്താ? സ്വേ മഹിമ്നി
സ്ഥിതസ്യ മേ

സ്വമഹിമാവിൽ സ്ഥിതിചെയ്യുന്ന എനിക്ക് താൻ എന്നും അന്യൻ എന്നുമുള്ള ഭേദമില്ല, ശുഭമെന്നും അശുഭമെന്നുമുള്ള വ്യത്യാസവുമില്ല. ഞാൻ ചിന്തയുടെ ഭാവത്തിനും അഭാവത്തിനും അതീതനാകുന്നു.

ക്വ സ്വപ്നഃ ക്വ സുഷുപ്തിർവ്വാ? ക്വച ജാഗരണം തഥാ?
ക്വ തുരീയം? ഭയം വാ ക്വ? സ്വേ മഹിമ്നി സ്ഥിതസ്യ മേ

സ്വപ്നം സുഷുപ്തി ജാഗ്രത്ത് തുരീയം ഈ നാല് അവസ്ഥകളും സ്വമഹിമാവിൽ സ്ഥിതിചെയ്യുന്ന എനിക്ക് ഉള്ളതല്ല. ഇവക്കെല്ലാം അതീതനാകുന്നു ഞാൻ. രണ്ടാമതായി ഒരു വസ്തുവും ഇല്ലാത്ത എനിക്ക് ഭയവും ഇല്ല.

ക്വ ദൂരം? ക്വ സമീപം വാ? ബാഹ്യം വ ആന്തരം ക്വ വാ
ക്വ സ്ഥൂലം? ക്വ ച വാ സൂക്ഷ്മം? സ്വേ മഹിമ്നി
സ്ഥിതസ്യ മേ 6

ദൂരം സമീപം അകം പുറം സ്ഥൂലം സൂക്ഷ്മം ഈവക ഭേദങ്ങളൊന്നും സ്വമഹിമാവിൽ സ്ഥിതിചെയ്യുന്ന എനിക്ക് ഇല്ല.

ക്വ മൃത്യുർജ്ജീവിതം വാ ക്വ? ലോകാഃ ക്വാഽസ്യ ക്വ
ലൌകികം?
ക്വ ലയഃ ക്വ സമാധിർവ്വാ? സ്വേ മഹിമ്നി സ്ഥിതസ്യ മേ

സ്വമഹിമാവിൽ സ്ഥിതിചെയ്യുന്ന എനിക്ക് മരണവുമില്ല; ജീവിതവുമില്ല; ലോകങ്ങളുമില്ല; ലൌകികവുമില്ല; ലയവുമില്ല; സമാധിയുമില്ല.

അലം ത്രിവർഗ്ഗകഥയാ യോഗസ്യ കഥയാഽപ്യലം
അലം വിജ്ഞാനകഥയാ വിശ്രാന്തസ്യ മമാഽത്മനി 8

എന്നിൽത്തന്നെ വിശ്രമിക്കുന്ന എനിക്ക് ധർമ്മാർത്ഥകാമങ്ങളെപ്പററിയോ മോക്ഷത്തിന് ഉപായമായ യോഗത്തെപ്പററിയോ യോഗസാദ്ധ്യമായ ജ്ഞാനത്തെപ്പററിയോ യാതൊരു ചിന്തയുമില്ല.

*—*

## അദ്ധ്യായം 20

ജനക ഉവാച —

ക്വ ഭൂതാനി? ക്വ ദേഹോ വാ? ക്വേന്ദ്രിയാണി? ക്വ വാ മനഃ?
ക്വ ശൂന്യം? ക്വ ച നൈരാശ്യം? മത്സ്വരൂപേ നിരഞ്ജനേ

ജനകൻ പറഞ്ഞു– ആകാശമെന്നപോലെ നിർല്ലേപമായ എന്റെ സ്വരൂപത്തിൽ പൃഥിവി മുതലായ ഭൂതങ്ങൾക്കും ഭൗതികമായ ദേഹത്തിനും, ഇന്ദ്രിയങ്ങൾക്കും, മനസ്സിനും യാതൊരു സ്ഥാനവുമില്ല. 'ദേഹാദി നാശത്തിൽ ശൂന്യത മാത്രമേ ശേഷിക്കുന്നുള്ളു' എന്ന ശങ്കയും നിരാശയും എന്നിൽ സ്ഥാനമില്ല. എന്തെന്നാൽ എന്നിൽ ആരോപിതങ്ങളായ വിഷയങ്ങളിൽ ഒന്നുമാത്രമാണ് ശൂന്യതയും.

ക്വ ശാസ്ത്രം? ക്വാഽത്മവിജ്ഞാനം? ക്വ വാ നിർവിഷയം
മനഃ?
ക്വ തൃപ്തിഃ? ക്വ വിതൃഷ്ണത്വം ഗതദ്വന്ദ്വസ്യ മേ സദാ 2

സർവ്വദ്വന്ദ്വങ്ങൾക്കും അതീതനായി സദാ സ്ഥിതി ചെയ്യുന്ന എനിക്ക് ശാസ്ത്രംകൊണ്ടോ ആത്മജ്ഞാനം കൊണ്ടോ നിർവ്വിഷയമായ മനസ്സുകൊണ്ടോ മനസ്സിന്റെ തൃപ്തികൊണ്ടോ വൈരാഗ്യംകൊണ്ടോ ഇനി ഒന്നും സാധിക്കേണ്ടതായി ശേഷിക്കുന്നില്ല.

ക്വ വിദ്യാ? ക്വ ച വാഽവിദ്യാ? ക്വാഽഹം? ക്വേദം?
മമ ക്വ വാ?
ക്വ ബന്ധഃ ക്വ ച വാ മോക്ഷഃ? സ്വരൂപസ്യ ക്വ രൂപിതാ

എനിക്ക് സമ്പാദിക്കേണ്ടതായി ഒരു വിദ്യയുമില്ല. അതുകൊണ്ട് നശിപ്പിക്കേണ്ടതായ അജ്ഞാനവുമില്ല, ദേഹവിഷയങ്ങളിൽ എനിക്ക് അഹന്തയോ മമതയോ ഇല്ല, എനിക്ക് ബന്ധം ഉണ്ടായിട്ടേയില്ല. അതുകൊണ്ട്

മോക്ഷം സാദ്ധ്യമായിട്ടിരിക്കുന്നുമില്ല. അരൂപവും ബോധമാത്രവുമായ എന്റെ സ്വരൂപത്തിന് മനുഷ്യാദിരൂപം എങ്ങിനെ ഉണ്ടാകുന്നതാണ്?

ക്വ പ്രാരബ്ധാനി കർമ്മാണി? ജീവന്മുക്തിരപി ക്വ വാ?
ക്വ തദ്വിദേഹകൈവല്യം? നിർവിശേഷസ്യ മെ സദാ 4

യാതൊരു ധർമ്മവുമില്ലാതെ നിർവിശേഷനായി സദാ സ്ഥിതിചെയ്യുന്ന എന്നിൽ പ്രാരബ്ധകർമ്മമോ ജീവന്മുക്തിയോ വിദേഹമുക്തിയോ ഒന്നുംതന്നെ സംഭവിക്കുന്നില്ല.

ക്വ കർത്താ? ക്വ ച വാ ഭോക്താ? നിഷ്ക്രിയം സ്ഫുരണം ക്വ വാ?
ക്വാഽപരോക്ഷം? ഫലം വാ ക്വ? നിസ്സ്വഭാവസ്യ മേ സദാ

യാതൊരു വ്യക്തിധർമ്മവും ബാധിക്കാതെയും വ്യക്തിഭേദവും ഇല്ലാതെയും സദാ സ്ഥിതിചെയ്യുന്ന എന്നെ സംബന്ധിച്ചിടത്തോളം കർത്താവും ഭോക്താവുമായ ജീവൻ എവിടെ? നൈഷ്കർമ്മ്യം എവിടെ? ചിന്തയെവിടെ? അപരോക്ഷമായ ജ്ഞാനമെവിടെ? വിഷയപ്രതീതി എവിടെ? ഇതെല്ലാം ഒരു വ്യക്തിയായിരിക്കുന്ന ജീവനെമാത്രം സംബന്ധിക്കുന്ന കാര്യങ്ങളാണ്. ജീവഭാവത്തിന് അധിഷ്ഠാനമായിരിക്കുന്ന എനിക്ക് ഇവയോട് യാതൊരു ബന്ധവുമില്ല. ഞാൻ ഇവയെല്ലാം അതീതനാകുന്നു.

ക്വ ലോകഃ? ക്വ മുമുക്ഷുർവാ? ക്വ യോഗീ? ജ്ഞാനവാൻ ക്വ വാ
ക്വ ബദ്ധഃ? ക്വ ച വാ മുക്തഃ? സ്വസ്വരൂപേഽഹമദ്വയേ 6

ഞാൻ ആകുന്ന അദ്വയവസ്തുവിൽ ലോകമെവിടെ? മുമുക്ഷു എവിടെ? യോഗി എവിടെ ജ്ഞാനി എവിടെ? ബുദ്ധൻ എവിടെ അർവഭേദങ്ങളും അദ്വൈതമായിരിക്കുന്ന എന്നിൽ കല്പിതംമാത്രമാകുന്നു.

ക്വ സൃഷ്ടിഃ? ക്വ ച സംഹാരഃ? ക്വ സാധ്യം? ക്വ ച സാധനം
ക്വ സാധകഃ? ക്വ സിദ്ധിർവ്വാ സ്വസ്വരൂപേ ഽഹമദ്വയേ 7

ഞാൻ ആകുന്ന അദ്വയവസ്തുവിൽ സൃഷ്ടിയുമില്ല, സംഹാരവുമില്ല. സാധിക്കേണ്ടതായി മോക്ഷമോ അതിന്റെ ഉപായമായി യോഗാഭ്യാസം മുതലായവ ഒന്നുംതന്നെ വാസ്തവത്തിൽ ഇല്ല. സാധകനുമില്ല, സിദ്ധിയുമില്ല. ഇതെല്ലാം അജ്ഞാനകല്പിതം മാത്രമാകുന്നു. വാസ്തവത്തിൽ സത്യമായിട്ടുള്ളത് ബോധസ്വരൂപനായ ഞാൻമാത്രമാകുന്നു.

ക്വ പ്രമാതാ? പ്രമാണം വാ? ക്വ പ്രമേയം? ക്വ ച പ്രമാ?
ക്വ കിഞ്ചിൽ? ക്വ ന കിഞ്ചിദ്വാ? സർവ്വദാ വിമലസ്യ മേ 8

നിത്യശുദ്ധനും ബോധസ്വരൂപനുമായ എന്റെ ദൃഷ്ടിയിൽ വിഷയിയായ ജീവനോ വിഷയജ്ഞാനത്തിന്റെ ഉപകരണമായ ഇന്ദ്രിയാദികളോ അറിവാൻ ഒരു വിഷയമോ ഭ്രമമല്ലാത്ത ഒരു വിഷയജ്ഞാനമോ വാസ്തവത്തിൽ ഇല്ല. പൃഥക്കത്തിൽ അന്യല്ലാതെ ജ്ഞാതമായി ഒരു വിഷയത്തിൽ ഭാവവും അഭാവവും ഇല്ല.

ക്വ വിക്ഷേപഃ? ക്വ ചൈകാഗ്ര്യം? ക്വ നിർബ്ബോധഃ
ക്വ മൂഢതാ?
ക്വ ഹർഷഃ? ക്വ വിഷാദോ വാ? സർവ്വദാ നിഷ്ക്രിയസ്യ മേ

വിക്ഷേപം, ഏകാഗ്രത, വിഷയശൂന്യമായ സമാധി, ജ്ഞാനശൂന്യത, സുഖം, ദുഃഖം ഇതൊന്നും നിഷ്ക്രിയനും ബോധസ്വരൂപനുമായ എന്റെ ദൃഷ്ടിയിൽ വാസ്തവമല്ല; ഇത്തരം ഭ്രമങ്ങൾക്കെല്ലാം ഞാൻ അതീതനാകുന്നു.

ക്വ ചൈഷ വ്യവഹാരോ വാ? ക്വ ച സാ പരമാർത്ഥതാ
ക്വ സുഖം? ക്വ ച വാ ദുഃഖം? നിർവ്വിമർശസ്യ മേ സ

സദാ നിശ്ചിന്തനായിരിക്കുന്ന എനിക്ക് ലോകവ്യവഹാരമെന്നും, പരമാർത്ഥസ്ഥിതി എന്നും ഒന്നില്ല. ബാഹ്യദൃഷ്ടിയിൽ ലോകവ്യവഹാരമെന്ന് തോന്നുന്നത് തത്വദൃഷ്ടിയിൽ പരമാർത്ഥസ്ഥിതി മാത്രമാണ്. വിഷയസുഖമെന്നും ദുഃഖമെന്നുമുള്ള വ്യത്യാസവും ബാഹ്യദൃഷ്ടിയിൽ മാത്രമാണ്. പരമാർത്ഥദൃഷ്ടിയിൽ രണ്ടും ആത്മസ്വരൂപമായ ആനന്ദം മാത്രമാകുന്നു.

ക്വ പ്രവൃത്തി? ർന്നിവൃത്തിർവ്വാ? ക്വമുക്തിഃ ക്വ ച ബന്ധനം?
കൂടസ്ഥനിർവ്വിഭാഗസ്യ സ്വസ്ഥസ്യ മമ സർവദാ 11

നിത്യശുദ്ധനായ എനിക്ക് മായ എവിടെ? സംസാരമെവിടെ? വിഷയങ്ങളിൽ രാഗമെവിടെ? വൈരാഗ്യമെവിടെ? ജീവൻ എവിടെ? എന്നിൽ യാതൊന്നും സംഭാവ്യമല്ല. പരോക്ഷമായി സങ്കല്പിക്കപ്പെടുന്ന ബ്രഹ്മംപോലും തത്വദൃഷ്ടിയിൽ ആത്മസ്വരൂപമായിട്ടാണ് പ്രകാശിക്കുന്നത്.

ക്വമായാ? ക്വച സംസാരഃ? ക്വപ്രീതിർവ്വിരതി ക്വവാ?
ക്വ ജീവഃ? ക്വ ച തദ് ബ്രഹ്മ? സർവദാ വിമലസ്യ മേ 12

നിർവികാരവും അവിഭാജ്യവുമായ ഏകതത്വമാണ് എന്റെ സ്വരൂപം. ആ സ്വരൂപത്തിൽ സദാ സ്ഥിതിചെയ്യുന്ന എനിക്ക് പ്രവൃത്തിയുമില്ല, നിവൃത്തിയുമില്ല, മുക്തിയുമില്ല, ബന്ധവുമില്ല. പ്രവൃത്തിനിവൃത്തികൾക്കും ബന്ധമോക്ഷങ്ങൾക്കും അതീതമാണ് എന്റെ സ്വരൂപം.

ക്വോപദേശഃ? ക്വ വാ ശാസ്ത്രം? ക്വ ശിഷ്യഃ? ക്വ ച
വാ ഗുരുഃ?
ക്വ ചാസ്തി പുരുഷാർത്ഥോ വാ നിരുപാധേഃ ശിവസ്യ മേ

ഉപദേശം തത്വശാസ്ത്രം ഉപദേഷ്ടാവ് ഉപദേശ്യനായ ശിഷ്യൻ സമ്പാദിക്കേണ്ടതായ മോക്ഷം ഇതെല്ലാം ദേഹാദിമാനിയായ ജീവനെ സംബന്ധിച്ച് ഏർപ്പെട്ടിട്ടുള്ള കാര്യങ്ങളാണ്. ദേഹബന്ധമില്ലാത്തവനും ശിവസ്വരൂപനുമായ എന്നെ സംബന്ധിച്ചിടത്തോളം ഇതിനൊക്കെ എന്ത് സ്ഥാനമാണുള്ളത്.

ക്വ ചാസ്തി ക്വ ച വാ നാസ്തി ക്വാസ്തി ചൈകം
ക്വ ച ദ്വയം
ബഹുനാത്ര കിമുക്തേന കിഞ്ചിന്നോത്തിഷ്ഠതേ മമ 14

ഉണ്മ മാത്രമായ എന്റെ സ്വരൂപത്തെ സംബന്ധിച്ച് ഉള്ളതെന്നോ ഇല്ലാത്തതെന്നോ പറയുന്നത് ശരിയല്ല. എന്തെന്നാൽ ഉള്ളതിന്റെയും ഇല്ലായ്മയുടെയും സ്വരൂപമാകുന്നു ഉണ്മ. എന്റെ സ്വരൂപം ഏകവുമല്ല, അനേകവുമല്ല. എന്തെന്നാൽ ഏകത്വത്തിനും ഏകത്വസാപേക്ഷമായ അനേകത്വത്തിനും അധിഷ്ഠാനമായ എന്നിൽ ആരോപണങ്ങൾ മാത്രമാണ്. ഏകത്വവും അനേകത്വവും എന്തിനധികം വിസ്തരിക്കുന്നു? എന്റെ സ്വരൂപത്തെ സംബന്ധിച്ച് ഒരു വാക്കിനും ഉത്ഥിതിയില്ല. പദങ്ങളിൽ ശബ്ദശക്തിക്ക് അവിഷയമാണ് ശുദ്ധമായ എന്റെ സ്വരൂപം.

അഷ്ടാവക്രഗീതാ ഭാഷാവ്യാഖ്യാനം

സമാപ്തം.

## ഞങ്ങളുടെ പ്രസിദ്ധീകരണങ്ങൾ

| | | |
|---|---|---|
| ഈശാവാസ്യോപനിഷത്ത് | — | 5-00 |
| കേനോപനിഷത്ത് | — | 15-00 |
| കാഠകോപനിഷത്ത് | — | 30-00 |
| പ്രശ്നോപനിഷത്ത് | — | 25-00 |
| മുണ്ഡകോപനിഷത്ത് | — | 20-00 |
| മാണ്ഡൂക്യോപനിഷത്ത് | — | 35-00 |
| തൈത്തിരീയോപനിഷത്ത് | — | 30-00 |
| ഐതരേയോപനിഷത്ത് | — | 12-00 |
| ഭഗവദ്ഗീത (ചെറുത്) | — | 15-00 |
| തത്ത്വബോധം | — | 10-00 |
| ഞാനാര്? | — | 10-00 |
| വിഗ്രഹാരാധന | — | 10-00 |
| ശ്യാമളാദണ്ഡകം | — | 10-00 |
| പ്രസ്ഥാനഭേദം | — | 10-00 |
| അഷ്ടാവക്രഗീതാ | — | 40-00 |
| ദത്താത്രേയാവധൂതഗീത | — | 20-00 |
| ഗൃഹസ്ഥാശ്രമ ധർമ്മം | — | 5-00 |
| ശിവസഹസ്രനാമം | — | 5-00 |
| How To Be Happy (?) | — | 5-00 |
| അദ്ധ്യാത്മ രാമായണം | — | 50-00 |
| ശ്രീമദ് ഭഗവദ്ഗീത (ശാങ്കരഭാഷ്യസഹിതം) | — | 140-00 |
| ദേവീസ്തോത്രരത്നത്രയം | — | 20-00 |
| വിഷ്ണുസഹസ്രനാമം | — | 10-00 |
| നിത്യകർമ്മചന്ദ്രിക | — | 10-00 |
| ശിവമഹിമ്നഃ സ്തോത്രം | — | 8-00 |
| ശ്രീഹരിഹരപുത്ര സഹസ്രനാമസ്തോത്രം | — | 7-00 |

സദാനന്ദ പ്രസ്സ്. (Regd)

V. P. P. അയക്കുന്നതല്ല.

കമ്മീഷൻവ്യവസ്ഥയിൽ പുസ്തകം വിതരണംചെയ്യും.